

# സ്വധൎമ്മാനുഷ്ഠാനം

നമ്പൂതിരിയോഗക്ഷേമസഭയുടെ

കോട്ടയ്ക്കൽ ഉപസഭക്കാർ

അച്ചാക്കിയ

## ൧൦൯൯ാണ്ടം



# സ്വധൎമ്മാനുഷ്ഠാനം

നമ്പൂതിരിയോഗക്ഷേമസഭയുടെ

കോട്ടയ്ക്കൽ ഉപസഭക്കാർ

തയ്യാറാക്കിയ

## മെമ്മൊറാണ്ടം

1092 ചിങ്ങം 5-ാം-നു

ഒന്നാം വാർഷികയോഗത്തിൽ

പാസ്സാക്കിയതു്.

L. S. Press—Kottakal,

1917

1 anna　　　　വില.



നമ്പൂതിരിമാരുടെ സ്വധർമ്മാനുഷ്ഠാനത്തെപ്പറ്റി

കോട്ടയ്ക്കൽ എൻ. വൈ. ഉപസഭയുടെ ഒരു

ഉപസഭക്കാർ തയ്യാറാക്കിയ

# മെമ്മോറാണ്ടം

1092 മേടമാസം 24-ാംനു കൂടിയ കോട്ടക്കൽ എൻ. വൈ. ഉപസഭയുടെ ഒരു യോഗത്തിൽ എൻ. വൈ. മഹാസഭയുടെ ഒമ്പതാം വാർഷികയോഗത്തിൽ പാസ്സാക്കിയതും, ഈ ഉപസഭക്കു അയച്ചുതന്നതും ആയ നമ്പൂതിരിമാരുടെ സ്വധർമ്മാനുഷ്ഠാനവിഷയമായ ഒരു തീർപ്പിന്റെ നേർപകർപ്പ് വായിച്ചു റിക്കാർട്ടാക്കുകയും കരിപ്പാലെ നാരായണൻനമ്പൂതിരി അവർകൾ അഭിപ്രായപ്പെടുകയും കരുണംഗലത്തു രാമൻനമ്പൂതിരി അവർകൾ അനുവദിക്കുകയും ചെയ്തപ്രകാരം നമ്പൂതിരിമാരുടെ സ്വധർമ്മാനുഷ്ഠാനം ഏതുവിധം ക്രമപ്പെടുത്തേണ്ടതാണെന്നും മറ്റും സംഗതികൾ ഒരു സ്കീം തയ്യാറാക്കി ഉപസഭയുടെ പൊതുയോഗത്തിൽ കൊണ്ടുവരുവാൻ ഈ ഉപസഭക്കാരെ അധികാരപ്പെടുത്തുകയും ചെയ്തു.

2. നമ്പൂതിരിമാരുടെ സ്വധർമ്മാനുഷ്ഠാനത്തെപ്പറ്റി തയ്യാറാക്കുന്ന ഈ മെമ്മോറാണ്ടത്തിൽ താഴെ കാണിച്ച മുഖ്യ സംഗതികൾ പ്രത്യേകമായി ആലോചിക്കേണ്ടതാണെന്നു ഞങ്ങൾ വിചാരിക്കുന്നു:—

(1) ധർമ്മത്തിന്റെ സ്വരൂപവും, ലക്ഷണവും, ഏ

വാക്കുകൊണ്ടു സൂചിപ്പിക്കുന്ന അർത്ഥവും ധർമ്മമെന്നവാക്കുകൊണ്ടു നാം പറയുന്ന അർത്ഥവും എന്നതാണു യോജിക്കാമെന്നു വിചാരിക്കാം. അവരുടെ നിയമശാസ്ത്രവും ജനസമുദായത്തിന്റെ രക്ഷക്കുവേണ്ടി ഓരോ പണ്ഡിതന്മാരാൽ ഓരോ കാലത്തു നിർമ്മിക്കപ്പെട്ടതാകുന്നു. എന്നാൽ നമ്മുടെ വേദങ്ങളിലും സ്മൃതികളിലും പറയപ്പെടുന്ന ധർമ്മത്തിന്റെ സ്വഭാവം എന്തെന്നാണല്ലൊ ഇനി ആലോചിക്കേണ്ടതു്. ഗ്രന്ഥവിസ്താരത്തിലും വളരെ വിസ്തരിച്ചു പ്രതിപാദിക്കപ്പെട്ടിരിക്കുന്ന ഈ ധർമ്മത്തിന്റെ സ്വഭാവവും, വിഭാഗങ്ങളും മററും ക്രമകഷമായി ആലോചിക്കുവാൻ ഈ പുസ്തകത്തിൽ മരുമക്കത്തായത്തിൽ സ്ഥലമനുവദിക്കുന്നില്ല. നമ്മുടെ പ്രകൃതകാര്യത്തിനു ആവശ്യമുള്ളേടത്തോളംമാത്രം പറയുന്നതു് ഒഴിച്ചുകൂടാത്തതാകയാൽ അത്രമാത്രം അതിനെപ്പററി ഇവിടെ എടുത്തുപറയാം. സ്മൃതികളുടെ അർത്ഥം ആലോചിക്കുമ്പോൾ വർണ്ണാശ്രമങ്ങളുടെ പ്രഭാവത്തെപ്പററിയാണു ഒന്നാമതായി നമുക്കു് ഒരു ബോധമുണ്ടാകുന്നതു്. വർണ്ണധർമ്മങ്ങളും ആശ്രമധർമ്മങ്ങളും ഇപ്പോൾ ചില വിദ്വാന്മാർക്കു കുറെ ഒക്കെ ആക്ഷേപവിഷയമാകുന്നുണ്ടെങ്കിലും ഞങ്ങളുടെ അഭിപ്രായത്തിൽ ആവക ധർമ്മങ്ങൾ നമ്മുടെ ഹിന്തുസമുദായത്തിന്റെ നിലനില്പിന്നും രക്ഷക്കും വളരെ ആവശ്യമായിട്ടുള്ളതാകയാൽ ആവക ധർമ്മങ്ങളെ ആവുന്നിടത്തോളം ഒക്കെക്കൊള്ളുന്നതും അനുസരിക്കേണ്ടതുമാകുന്നു. ഈവക വർണ്ണാശ്രമങ്ങളിൽ കാലത്തിന്നനുസരിച്ചു വല്ല ഭേദങ്ങളും വന്നുചേർന്നിട്ടുണ്ടെങ്കിലും അതുകളിൽ അന്തർഭവിച്ചു കിടക്കുന്നതായ തത്വങ്ങൾ വിട്ടുകളയാതെയും അതുകളെ പ്രമാണപ്പെടുത്തിയും നമ്മുടെ പ്രത്യേകമായ കാലദേശാവസ്ഥകൾക്കനു

സരിച്ചു രക്ഷിച്ചു പോരേണ്ടതു നമ്മുടെ കൃത്യമാകുന്നു.

ആദ്യത്തിൽ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇങ്ങിനെ നാലു ജാതികൾ സൃഷ്ടിക്കപ്പെട്ടുവെന്നും അവൎക്കു പ്രത്യേകം ചില പ്രവൃത്തികളെ വിധിച്ചുകൊടുത്തുവെന്നും അതിൽ വൈദികമായും, തപസ്സിനെ അല്ലെങ്കിൽ ആദ്ധ്യാത്മികശക്തിയെ വൎദ്ധിപ്പിക്കുന്നതായും ഉള്ള ആചാരങ്ങൾ ബ്രാഹ്മണൎക്കും ലോകത്തിന്റെ രക്ഷാകൎത്തൃത്വവും, യുദ്ധസംബന്ധമായ പ്രവൃത്തികളും ക്ഷത്രിയൎക്കും, കൃഷി, വാണിജ്യം, പശുപാല്യം മുതലായി നാട്ടിലേക്കു ധനസമൃദ്ധിയെ ഉണ്ടാക്കുന്നതായ വൃത്തികൾ വൈശ്യൎക്കും മേൽപറഞ്ഞ മൂന്നുവിധവൃത്തികളിലും സഹായം ചെയ്യുന്നതായും ജനസമുദായത്തിന്റെ ഉൽഗതിക്കാവശ്യമായും ഉള്ള മറ്റെല്ലാ പ്രവൃത്തികളും ശൂദ്രൎക്കും നിയമിച്ചു വെക്കുകയാണ് ചെയ്തത് എന്നും നാം കാണുന്നു. പ്രവൃത്തിവിഭാഗത്തിന്റെ ആവശ്യകതയെപ്പറ്റി പാശ്ചാത്യന്മാരായ ലോകതന്ത്രജ്ഞന്മാർ വളരെ ഗ്രന്ഥങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഈ കാലത്തു നമ്മുടെ സ്മൃതികാരന്മാരായ മഹൎഷിമാർ കണ്ടുപിടിച്ചതായ ഈ വൎണ്ണധൎമ്മങ്ങളുടെ മാഹാത്മ്യത്തെപ്പറ്റി വിശേഷിച്ച് പറയേണ്ടതുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. പ്രസ്തുത നാലുവിധമായ വൎണ്ണധൎമ്മങ്ങളിൽ ആദ്യത്തെ ധൎമ്മത്തെപ്പറ്റി മാത്രമേ ഞങ്ങൾ ഇവിടെ ആലോചിക്കുന്നുള്ളു. എന്തെന്നുവെച്ചാൽ വൈദികമായും സ്മാൎത്തമായും ഉള്ള ധൎമ്മാചാരങ്ങളെപ്പറ്റിയാണു നാം മുഖ്യമായി ആലോചിക്കേണ്ടതു്. ഇതിന്നുപുറമെ ബ്രാഹ്മണൎക്കു വിഹിതമായ നാലാശ്രമധൎമ്മങ്ങളെയും പറ്റി ചിന്തിക്കുന്നതാണ്. { ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്യാസി ഇങ്ങിനെ നാലാശ്രമികളെ ബ്രാഹ്മണരുടെ ഇ

ടയിൽ കാണാവുന്നതാണു്. ഈ നാട്ടിൽ ഏതെങ്കിലും ഒരു ആശ്രമത്തിലല്ലാതെ ബ്രാഹ്മണൎക്കു ജീവിക്കുവാൻ പാടുള്ളതല്ല. ആശ്രമജീവിതം ബ്രാഹ്മണരുടെ മാതൃകാജീവിതമാകുന്നു. അതാണു അവരുടെ ആദ്ധ്യാത്മികശക്തിയെ നിലനിൎത്തിപ്പോരുന്നതു്. ആശ്രമജീവിതം മറ്റുള്ള വൎഗ്ഗങ്ങൾക്കനുസരിക്കുന്നതു കേവലം അസാദ്ധ്യമാകുന്നു. അതിനാൽ ഹിന്തുമതപ്രകാരം ഈവക വൈദികകൎമ്മങ്ങളും തപോവൃത്തികളും, ആചരിക്കുവാനും തെറ്റാതെ അനുഷ്ഠിക്കുവാനും കേരളബ്രാഹ്മണരായ നമ്പൂതിരിമാർ എപ്പോഴും ചുമതലപ്പെട്ടവരാകുന്നു. അവർ ഈ ചുമതലയെ നിറവേറ്റാത്തപക്ഷം ആദ്ധ്യാത്മികശക്തി ലോകത്തിൽനിന്നു് അസ്തമിച്ചു പോവുകയും ആ പക്ഷത്തിൽ നാട്ടിലെ സൽഗുണങ്ങൾ മിക്കതും ഇല്ലാതാവുകയും, തന്നിമിത്തം ജനസമുദായത്തിന്റെ സ്ഥിതിയെല്ലാം തകരാറായിത്തീരുവാൻ സംഗതിയാവുകയും ചെയ്യും. അതിനാൽ നമ്പൂതിരിമാർ മേൽപ്പറഞ്ഞതായ അവരുടെ ചുമതലയെ ത്രിവിധകരണങ്ങളാലും നിൎവ്വഹിക്കേണ്ടതാണെന്നു് ഞങ്ങൾ പ്രബലമായും അഭിപ്രായപ്പെട്ടുകൊള്ളുന്നു.

4 കേരളബ്രാഹ്മണരായ നമ്പൂതിരിമാരുടെ പ്രത്യേകമായ ധൎമ്മങ്ങൾ എന്തെല്ലാമാണു്?—വൈദികങ്ങളായ കൎമ്മങ്ങൾ വിധിപ്രകാരം നടത്തുകയും തപസ്സു് അല്ലെങ്കിൽ ആദ്ധ്യാത്മികശക്തി വൎദ്ധിപ്പിക്കുകയും ആണു ബ്രാഹ്മണരുടെ മുഖ്യമായ ധൎമ്മമെന്നു മേൽവകുപ്പിൽ പ്രസ്താവിച്ചുവല്ലോ. ശ്രൌതം, സ്മാൎത്തം ഇങ്ങിനെ വൈദികകൎമ്മങ്ങൾ രണ്ടുവിധമായിട്ടുണ്ടു്. അതിൽ സ്മാൎത്തകൎമ്മങ്ങൾ എല്ലാബ്രാഹ്മണൎക്കും നിൎബ്ബന്ധമായിട്ടുള്ളതാണു്. ശ്രൌതകൎമ്മങ്ങൾ മലയാളത്തിൽ പ്രത്യേകം ചില ഇല്ലക്കാർ മാത്രമേ

ചെയ്യേണ്ടവരാകുന്നു. ഗർഭാധാനം മുതലായ ഷോഡശക്രിയകൾ സ്മാർത്തങ്ങളായ കർമ്മങ്ങളാകുന്നു. അഗ്ന്യാധാനം, അഗ്നിഷ്ടോമയാഗം, അഗ്നി മുതലായവ ശ്രൌതകർമ്മങ്ങളുമാകുന്നു. ഇതുകൂടാതെ അനേകം യജ്ഞങ്ങൾ വേദങ്ങളിൽ വിധിച്ചു കാണുന്നുണ്ടെങ്കിലും അതുകളൊന്നും മലയാളത്തിൽ ഇപ്പോൾ ചെയ്യപ്പെടുന്നില്ല. ഈ ശ്രൌതസ്മാർത്തകർമ്മങ്ങൾ നമ്മുടെ ആചാരവിധികൾക്കനുസരിച്ചു നമ്പൂതിരിമാർ വിട്ടുകൂടാതെ നടത്തേണ്ടതാകുന്നു. അദ്ധ്യയനം, അദ്ധ്യാപനം, യജനം, യാജനം, ദാനം പ്രതിഗ്രഹം ഇങ്ങിനെയുള്ള ഷൾകർമ്മങ്ങളുടെ അധികാരം ബ്രാഹ്മണർക്കുള്ളതാകുന്നു. ഈവക കർമ്മങ്ങളുടെ വിസ്തരിച്ച വിവരണം ആവശ്യമാണെങ്കിലും തൽക്കാലം സ്ഥലം അതിന് ഒരുങ്ങുന്നില്ല. മലയാളത്തിൽ നടപ്പുള്ള സൂത്രങ്ങൾക്കും സ്മൃതികൾക്കും അനുസരിച്ചു കർമ്മങ്ങൾ നടത്തേണ്ടതാണെന്നു മാത്രം പറഞ്ഞുകൊള്ളുന്നു.

എന്നാൽ നമ്പൂതിരിമാരുടെ ധർമ്മങ്ങളെപ്പറ്റിച്ചിന്തിക്കുന്ന സമയം ഏതെല്ലാം അവർക്കു ധർമ്മമല്ലാത്തതാണെന്നുകൂടി ചിന്തിക്കേണ്ടതു ആവശ്യമാണല്ലോ. പാശ്ചാത്യപരിഷ്കാരം നമ്മുടെ ഭാരതഖണ്ഡത്തിൽ പ്രചരിക്കുവാൻ തുടങ്ങീട്ടു കുറെക്കാലമായി. അവരുടെ (പാശ്ചാത്യന്മാരുടെ) നാഗരികതയും വളരെ പുഷ്ടിയിൽ വന്നിരിക്കുന്നതായ സാഹിത്യഗുണങ്ങളും ബാഹ്യജീവിതത്തിൽ അല്ലെങ്കിൽ ലൌകികജീവിതത്തിൽ അവർ സമ്പാദിച്ചിരിക്കുന്നതായ വിഭവങ്ങളുടെയും ശാസ്ത്രീയജ്ഞാനത്തിന്റെയും, ഭാഗ്യാതിശയവും ഇങ്ങിനെ തുടങ്ങി പല സംഗതികളാലും ഇന്ത്യക്കാരായ നമ്മുടെ മനസ്സ് പലപ്പോഴും ആകർഷിക്കപ്പെട്ടുപോകുന്നു. അതുനിമിത്തം നമ്മുടെ പുരാതനമായ ഹിന്ദു

ജീവിതത്തിന്റെ തത്വങ്ങൾ നാം പലപ്പോഴും വിസ്മരിച്ചു പോകുന്നു. ആദ്ധ്യാത്മികപരിഷ്കാരമാണ ബാഹ്യപരിഷ്കാരത്തെക്കാൾ ശ്രേഷ്ഠമായിട്ടുള്ളതെന്നു നാം മറന്നു കളയുന്നു. പാശ്ചാത്യപരിഷ്കാരത്തിലും, ആവക വിദ്യകളിലും, ശാസ്ത്രങ്ങളിലും, നമുക്കു ഗ്രഹിക്കേണ്ടതായും, അനുസരിക്കേണ്ടതായും ഉള്ള അനേകം കാര്യങ്ങൾ ഉണ്ടെങ്കിലും അവരുടെ ബാഹ്യപരിഷ്കാരത്തെമാത്രം കാതലാക്കി അന്ധപരമ്പരയാ അവരുടെ ബാഹ്യജീവിതത്തെ മാതൃകയാക്കി നമ്മുടെ ജീവിതത്തെ ക്രമപ്പെടുത്തുന്നത് ഒരിക്കലും നന്നായിരിക്കുകയില്ല. ബാഹ്യപരിഷ്കാരം കേവലം ത്യാജ്യമാണെന്നു ഞങ്ങൾ പറയുന്നില്ല. എന്നാൽ ആദ്ധ്യാത്മികപരിഷ്കാരത്തെ ബാധിക്കുന്നതായ ബാഹ്യപരിഷ്കാരം ഒരിക്കലും സ്വീകരിക്കുവാൻ പാടുള്ളതല്ലെന്നു നാം ധരിക്കേണ്ടതാകുന്നു. പ്രാതസ്സ്നാനം, സ്വാദ്ധ്യായം, ശുചിയായ ഭക്ഷണം, പരിശുദ്ധമായ ജീവിതം (രാഗദ്വേഷാദികൾ കൂടാതെയും സമാധാനത്തോടും, ദയ, സമുദായസ്നേഹം, മുതലായ ഗുണങ്ങളോടും കൂടിയുള്ള ജീവിതം) ഇതുകൾ എല്ലാം വിടാതെ കൈക്കൊള്ളുകയും, സന്ധ്യാവന്ദനം മുതലായ നിത്യകർമ്മങ്ങളും, ആശൗചം മുതലായ വൈദികവിധികളും തെറ്റാതെയും വീഴ്ചവരാതെയും നടത്തുകയും ചെയ്യേണ്ടതാകുന്നു. ദേഹശുദ്ധിയും, ആത്മശുദ്ധിയും, നമ്പൂതിരിമാരുടെ ഒരു പ്രത്യേകധനമാണെന്നു നാം ധരിച്ചിരിക്കണം. ഈ അവസരത്തിൽ നമ്മുടെ ആശ്രമജീവിതത്തെസ്സംബന്ധിച്ചുകൂടി രണ്ടു വാക്കു പറയാവുന്നതാണ്. ഉപനയനം കഴിഞ്ഞ് സമാവർത്തനംവരെയുള്ള കാലമാണ ബ്രഹ്മചര്യാശ്രമത്തിൽ നാം ഇരിക്കുന്നത്. ഈ കാലം നമുക്കു നാലുകൊല്ലംമുതൽ ഏഴുകൊല്ലംവരെ നിലനില്ക്കുന്നു. വാസ്തവം പറയുന്നതാ

ണർ ഇത്ര ചുരുങ്ങിയകാലംകൊണ്ടു ബ്രഹ്മചൎയ്യാശ്രമം ദീക്ഷിച്ച് ഗൃഹസ്ഥാശ്രമത്തിലേക്കൊ, മററുവല്ല ആശ്രമങ്ങളിലേക്കൊ, പ്രവേശിക്കുവാൻ തക്കയോഗ്യത നമുക്ക് ഉണ്ടാവുമെന്നു ഒരിക്കലും വിചാരിച്ചുകൂടാ. ആശ്രമജീവിതമാണ് ബ്രാഹ്മണരുടെ മുഖ്യധൎമ്മമെന്നു ഞങ്ങൾ മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഈ തത്വത്തിന്റെ പ്രാമാണ്യം സമ്മതിക്കുന്ന പക്ഷം ബ്രഹ്മചൎയ്യാശ്രമം ഇത്ര ചുരുങ്ങിയ കാലംകൊണ്ടു മുഴുമിക്കുന്നതു ശാസ്ത്രംകൊണ്ടും, യുക്തികൊണ്ടും ആലോചിക്കുമ്പോൾ കേവലം അനുചിതമാകുന്നെന്ന് ഞങ്ങൾ വിചാരിക്കുന്നു. ചുരുങ്ങിയതു പന്ത്രണ്ടു കൊല്ലവും, ഏറിയതു നാല്പത്തെട്ട് സംവത്സരവും, ബ്രഹ്മചൎയ്യാശ്രമം ദീക്ഷിച്ചു പോന്നിരുന്നുവെന്നു മനുസ്മൃതിയിൽ കാണുന്നു. അനന്തരമായിരുന്ന ഗുരുകുലവിദ്യാഭ്യാസം ബ്രഹ്മചൎയ്യാശ്രമകാലത്താണ് ആൎയ്യന്മാർ നടത്തിപ്പോന്നിരുന്നതു. ഈ ആശ്രമത്തിന്റെ അവസാനത്തോടുകൂടി വിദ്യാഭ്യാസം ഏതാണ്ടു മുഴുമിക്കുകയും, അതിന്നുശേഷം ബ്രാഹ്മണർ ഗൃഹസ്ഥാശ്രമത്തിലേക്കൊ, മററു വല്ല ആശ്രമങ്ങളിലേക്കൊ, പ്രവേശിക്കുകയും ചെയ്തിരുന്നു. ആശ്രമത്തിലല്ലാതെ ബ്രാഹ്മണർ വേറെ എങ്ങും ഇരിക്കുവാൻ പാടില്ലെന്നുള്ള തത്വം അവർ എപ്പോഴും പ്രത്യക്ഷപ്പെടുത്തിപ്പോരികയും ചെയ്തിരുന്നു. ഈ വക സംഗതികൾ ആലോചിക്കുമ്പോഴും ആശ്രമജീവിതത്തിന്റെ മാഹാത്മ്യത്തെപ്പററി ചിന്തിക്കുമ്പോഴും നമ്മുടെ ഇടയിൽ ഇപ്പോൾ നടപ്പുള്ള ബ്രഹ്മചൎയ്യാശ്രമവും, (ഗുരുകുലവാസവും) അതിന്നുശേഷം നാം അനുവൎത്തിച്ചുവരുന്ന ആശ്രമജീവിതത്തിന്റെ സ്ഥിതിയും കേവലം നാമമാത്രമാണെന്ന് പറയാതിരിപ്പാൻ നിവൃത്തിയില്ല. നമ്മുടെ ആശ്രമജീവിതം കുറെ അധികം നന്നായി സംസ്കരിക്കുകയും ആ

ദ്ധ്യാത്മികശക്തിയെ പ്രബലപ്പെടുത്തുവാൻ കൂടെക്കൂടി ശ്രമിക്കുകയും, ചെയ്യാൻ സാധിക്കില്ലെങ്കിൽ, ബ്രാഹ്മണർ എന്നുള്ള ശബ്ദവും കൂടി കേവലം നാമമാത്രമായി പരിണമിച്ചുകളയും. ബ്രഹ്മചര്യാശ്രമത്തിന്റെ സംസ്കാരത്തെപ്പറ്റിയും, ഗുരുകുലവിദ്യാഭ്യാസത്തിന്റെ ആവശ്യകതയെപ്പറ്റിയും, ഞങ്ങൾ ഇതോടുകൂടി വേറെ അയയ്ക്കുന്നതായ വിദ്യാഭ്യാസമെമ്മോറാണ്ടത്തിൽ കുറെ അധികം വിസ്താരമായി പറഞ്ഞിരിക്കകൊണ്ട് അതിനെപ്പറ്റി ഇവിടെ എടുത്തു പറയുന്നില്ല. മററുള്ള ആശ്രമങ്ങളുടെ സ്ഥിതിയെപ്പറ്റി കുറെ പറയേണ്ടതുണ്ട്. എന്നാൽ ബ്രഹ്മചര്യാശ്രമം വേണ്ടവിധം നിർവ്വഹിക്കാതെ മററുള്ള ആശ്രമങ്ങളിലേക്കു പോകുന്നതായാൽ ആവക ആചാരങ്ങളും, തപോനിഷ്ഠയും വേണ്ടവിധം ശ്രദ്ധപ്പെടുത്തിക്കൊണ്ടു പോകുവാൻ കേവലം പ്രയാസമായിരിക്കും. അതിനാൽ ബ്രഹ്മചര്യാശ്രമത്തിൽ നമ്പൂതിരിമാർ ധാരാളം ശ്രദ്ധവെക്കേണ്ടതാകുന്നു. എന്നാൽ ബ്രഹ്മചര്യാശ്രമം കഴിഞ്ഞതിനുശേഷം എല്ലാ നമ്പൂതിരിമാരും വിവാഹം കഴിക്കണമെന്നു കേരളാചാരങ്ങൾ നമ്മെ നിർബ്ബന്ധിക്കുന്നില്ല. സമാവർത്തനത്തിനുശേഷം സ്നാതകന്മാരായി ജീവിച്ചുവരുന്ന നമ്പൂതിരിമാർ മലയാളത്തിൽ ധാരാളമുണ്ടല്ലോ. “ജ്യേഷ്ഠഭ്രാതാഗൃഹീതവൽ” എന്നും “ശേഷാസ്സ്നാതകവർത്തനേൽ” എന്നും ഉള്ള ശങ്കരസ്മൃതിവചനങ്ങൾ പ്രകാരം ജ്യേഷ്ഠപുത്രൻ വിവാഹം ചെയ്ത് അഗ്നിയോടുകൂടി ഇല്ലത്തു താമസിക്കുകയും ഔപാസനം, വൈശ്വദേവം മുതലായ യജ്ഞകർമ്മങ്ങൾ അനുഷ്ഠിക്കുകയും ശേഷമുള്ള സോദരന്മാർ സ്നാതകജീവിതത്തിൽ പ്രവേശിച്ച് സ്വാദ്ധ്യായം മുതലായ സദാചാരങ്ങൾ വിട്ടുകൂടാതെ നടത്തിവരികയും ചെയ്യുന്നു. ഈ സ്നാതകജീവിതം ആശ്രമജീവിതത്തിൽ

ആന്തർഭവിക്കയോ എന്നുള്ള സംഗതിയിൽ ചില സംശയമുണ്ടെങ്കിൽ, അതിനെപ്പററി സ്വല്പം ഇവിടെ പ്രസ്താവിക്കാം. പരാശരസ്മൃതിയിലും, അതിന്റെ മാധവീയവ്യാഖ്യാനത്തിലും, സ്നാതകന്മാരുടെ ജീവിതസമ്പ്രദായത്തെപ്പററി വിവരമായിപ്പറഞ്ഞിട്ടുണ്ട്. അവർക്ക് അഗ്നിയില്ലെങ്കിലും നിരഗ്നികളായ ഗൃഹസ്ഥകർമ്മങ്ങളെല്ലാം അവർ നടത്തിവന്നു. ദേവൻ, ഋഷി, പിതൃക്കൾ, ഭൂതങ്ങൾ മനുഷ്യർ—ഇവർക്ക് ഗൃഹസ്ഥന്മാർ നിത്യംചെയ്യേണ്ടതായ യജ്ഞങ്ങളെ സ്വാധ്യായംകൊണ്ടും, തർപ്പണാദികൊണ്ടും, സ്നാതകന്മാരും ചെയ്തുവരാറുണ്ട്. ഈവക കർമ്മങ്ങൾ അഗ്നിയോടുകൂടി ചെയ്യാറില്ലെന്നേയുള്ളൂ. അതിനാൽ സ്നാതകന്മാർ ഗൃഹസ്ഥാശ്രമത്തിൽ അന്തർഭവിച്ചവരാണെന്ന് വിചാരിക്കണം. "ഗൃഹസ്ഥസ്സ ദ്വേ കന്യാദ്യഭേദാൽ" എന്ന മാധ്യവചനത്തിന്റെ വ്യാഖ്യാനത്തിൽ ഗൃഹസ്ഥശബ്ദത്തിനു സ്നാതകനും പ്രതിപാദിച്ചിട്ടുണ്ട്. "അലാഭേ കന്യകായാഃ സ്നാതകവ്രതം ചരേൽ, അപിവാ ക്ഷത്രിയായാം പുത്രമുല്പാദയീത, ശൂദ്രായാം വാ" എന്നുള്ള പൈഠീനസീവചനത്തിന്റെ അർത്ഥമാലോചിക്കുമ്പോഴും അഷ്ടാശീതിസഹസ്രം സ്നാതകന്മാർ ധർമ്മപുത്രനോടു് ഒരുമിച്ച് വനത്തിലേക്ക് പോയി എന്ന് മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്ന സംഗതി ഓർക്കുമ്പോഴും സ്നാതകന്മാർ സാഗ്നികളായ വിവാഹം ചെയ്യുന്നില്ലെങ്കിലും തപസ്സിന് യാതൊരു വിഘ്നവും വരാതെ അവർ ആശ്രമജീവിതത്തിൽ തന്നെ വർത്തിച്ചിരുന്നുവെന്ന് വിചാരിക്കുവാൻ ധാരാളം വഴികാണുന്നുണ്ട്. ആശ്രമജീവിതത്തിന്റെ അടിസ്ഥാനമായ തപം തപസ്സും ശമദമാദിഗുണങ്ങളും ആരണ്യവാസം അദ്ധ്യയനം മുതലായ കർമ്മങ്ങളാൽ ഈവക സൽഗുണങ്ങളെ വർദ്ധിപ്പിക്ക

വാൻ സ്നാതകന്മാൎക്കും സാദ്ധ്യമാണെന്നും, ആലോചിക്കുമ്പോൾ സ്നാതകധൎമ്മം ശീലിച്ചുവരുന്ന നമ്പൂതിരിമാരുടെ ജീവിതവും പരിശുദ്ധജീവിതമാകുന്നു. അത് ആശ്രമജീവിതത്തിൽ അന്തൎഭവിക്കുകയും ചെയ്യും. കേരളാചാരപ്രകാരം തറവാട്ടുസമ്പ്രദായം പ്രബലപ്പെട്ടു കിടക്കുന്നതുകൊണ്ട് ഒരാൾ അഗ്നിയോടുകൂടി ഗൃഹസ്ഥാശ്രമം അനുസരിച്ചുകൊണ്ടിരുന്നാൽ ആ ഗുണം തറവാട്ടിലെ മറ്റെല്ലാ നമ്പൂതിരിമാൎക്കും, വന്നുചേരുമെന്നും, ജ്യേഷ്ഠഭ്രാതാവിന്റെ പുത്രൻ, അനുജന്മാരുടെ പുത്രനിൎവ്വിശേഷം പിതൃകൎമ്മങ്ങൾ ചെയ്യാൻ മതിയാവുന്നതാണെന്നും നാം അറിയുന്നുണ്ട്.

സ്നാതകന്മാരായ നമ്പൂതിരിമാർ അന്യജാതിയിലുള്ള സ്ത്രീകളിൽ ഗമിച്ചുവരാറുള്ളതു ഒരു ധൎമ്മവിരോധമാണെന്ന് ഈയിടയിൽ ചില മാന്യന്മാർ അഭിപ്രായപ്പെട്ടുകാണുന്നു. ഈ അഭിപ്രായത്തോടുകൂടി ഞങ്ങൾ യോജിക്കുന്നില്ല. മേൽപ്രസ്താവിച്ച ശൈഫീനസീവചനത്തിന്റെ അൎത്ഥം ആലോചിക്കുമ്പോഴും, "ഗത്യന്ത്യരാനലാഭ്യേന ഗത്യാനാ പ്രതിലോമതഃ" എന്നുള്ള സ്മൃതിവചനം ഓൎക്കുമ്പോഴും, മനു, യാജ്ഞവല്ക്യൻ, പരാശരൻ, മുതലായ സ്മൃതികാരന്മാർ ബ്രാഹ്മണരും അന്യജാതിയിലുള്ള സ്ത്രീകളും തമ്മിൽ നടന്നുവരുന്ന സംസൎഗ്ഗത്തിൽ ജനിക്കുന്ന സന്താനങ്ങളുടെ സ്വഭാവത്തെപ്പറ്റിയും ധൎമ്മാചാരങ്ങളെപ്പറ്റിയും, പറഞ്ഞിരിക്കുന്നതിനെ ചിന്തിക്കുമ്പോഴും, കേരളത്തിലെ മരുമക്കത്തായ സമ്പ്രദായപ്രകാരം നടപ്പുള്ള സംബന്ധരീതി നമ്പൂതിരിമാരുടെ തേജസ്സിനെയോ ധൎമ്മിഷ്ഠതയേയോ ഒരിക്കലും ബാധിക്കുമെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല. അതുകൊണ്ട് അവരുടെ പരിശുദ്ധജീവിതത്തിന് യാതൊരു ഹാനിയും വരുന്നില്ല. ഞങ്ങളുടെ അഭിപ്രായത്തിൽ ന

പാസ്സിന്നു വിഘ്നംകൂടാത്തവിധം ജാതിഭേദംകൊണ്ടും, ആചാരനട വടികൾകൊണ്ടും, ഏതാണ്ട് പരിശുദ്ധ ജീവിതത്തെ അവലംബിച്ചുപോരുന്ന മരുമക്കത്തായ തറവാടുകളിൽ ബന്ധം ഉണ്ടാവുന്നതു കേവലം ദോഷകരമാണെന്നു തോന്നുന്നില്ല. എല്ലാവരും വിവാഹം ചെയ്യുകയും, ഗൃഹസ്ഥാശ്രമത്തിൽ വൈദികകൎമ്മങ്ങളോടും പരിശുദ്ധജീവിതത്തോടും, കൂടി വൎത്തിക്കുകയും ചെയ്യുന്നത് നന്നായിരിക്കുമെങ്കിലും, ധനസംബന്ധമായ ചില പ്രധാനസംഗതികൾ ആലോചിക്കുമ്പോഴും, ജനങ്ങൾ വൎദ്ധിക്കുന്നതോടുകൂടി കൂട്ടസ്വത്തിന്ന് ഭാഗം വരാതിരിപ്പാൻ നിവൃത്തിയില്ലാത്തതുകൊണ്ട് ആ സംഗതിയുടെ ആപൽക്കരമായ ഭാവിയെപ്പററി ചിന്തിക്കുമ്പോഴും കിഴക്കൻ ജില്ലകളിലെ ബ്രാഹ്മണസമുദായങ്ങളിൽ ഇപ്പോൾ കണ്ടുവരുന്നതായ ദാരിദ്ര്യാവസ്ഥയും, വൃത്തിഹീനതയും, ആലോചിക്കുമ്പോഴും,മററ അനേകം രാജ്യങ്ങളിൽ ജനബാഹുല്യം നിമിത്തവും വിവാഹസംബന്ധമായ മററനേകം ഏൎപ്പാടുകൾ നിമിത്തവും, ഉണ്ടായിക്കൊണ്ടിരിക്കുന്നതായ നിത്യാനൎത്ഥങ്ങളെപ്പററി ചിന്തിക്കുമ്പോഴും ശ്രീപരശുരാമനാൽ നിയമിക്കപ്പെട്ട കേരളാചാരം വളരെ പ്രശസ്യമാണെന്ന് ഞങ്ങൾ വിചാരിക്കുന്നു. ഈ ആചാരത്തിന്റെ സഹജമായ ഗുണം നിമിത്തം നമ്പൂതിരിമാർ ദാരിദ്ര്യാവസ്ഥയിൽപ്പെടാതെ അവരുടെ സ്വധൎമ്മാനുഷ്ഠാനം നിൎവ്വഹിച്ചുപോരുവാൻ ത്രാണിയുള്ളവരായിത്തീരുന്നു. ഭക്ഷണത്തിന്നും മററുമായുള്ള നിത്യാവശ്യങ്ങൾക്കും മുട്ടുള്ള നമ്പൂതിരികുടുംബങ്ങൾ കുറെച്ചുരുക്കമാണ്. ഈ ഗുണം മററു ജില്ലകളിൽ കാണുന്നില്ല. അതിനാൽ പ്രസ്തുതകേരളാചാരത്തെ മാററുന്നത് ദോഷകരമാണെന്നും, നമ്പൂതിരിമാൎക്കു സദ്വൃത്തിയും, സ്വാധ്യായവും, മററുള്ളസാത്വിക

ധർമ്മങ്ങളും ഒരിക്കലും കളയാതെതന്നെ ജീവിതം കഴിച്ചുകൂട്ടേണ്ടതാണെന്നും, ഞങ്ങൾ അഭിപ്രായപ്പെട്ടുകൊള്ളുന്നു.

(5) നമ്പൂതിരിമാരുടെ ധർമ്മാചാരങ്ങൾ നടത്തുന്നതിന്ന് വല്ല പ്രതിബന്ധവും ഉണ്ടോ? ഉണ്ടെങ്കിൽ എന്തെല്ലാമാണ്?—പാശ്ചാത്യപരിഷ്കാരം അധികമധികം പ്രചാരത്തിൽ വരുന്നതോടുകൂടി നമ്പൂതിരിമാരായ നമ്മുടെ നിത്യജീവിതത്തിലും, ആദർശങ്ങളിലും ദിനംപ്രതി വ്യത്യാസങ്ങൾ വന്നുചേരുന്നുണ്ടെന്ന് ഇതിന്നു മുമ്പത്തെ വകുപ്പിൽ സ്വല്പം ഞങ്ങൾ സൂചിപ്പിക്കയുണ്ടായി. നമ്മുടെ നിത്യജീവിതത്തിൽ ഉണ്ടായിക്കൊണ്ടുവരുന്ന വ്യത്യാസം നിമിത്തം നമ്മുടെ നിത്യച്ചിലവുകൾ വർദ്ധിച്ചുവരികയും അതുനിമിത്തം ധനസമ്പാദ്യത്തിന്ന് ചില പുതിയ മാർഗ്ഗങ്ങൾ എടുക്കേണ്ടിവരികയും, ആ മാർഗ്ഗങ്ങൾ പലപ്പോഴും നമ്മുടെ തപസ്സിന്നും, ആദ്ധ്യാത്മികമായ സമ്പത്തിന്നും വിരോധമായിപ്പരിണമിക്കയും ചെയ്യുന്നു. ആദർശങ്ങളിലുള്ള വ്യത്യാസം നിമിത്തം വന്നുചേരുന്ന ദുർഘടങ്ങൾ ഇതിലും അധികമാണ്. പാശ്ചാത്യന്മാരെ മാതൃകയാക്കിക്കൊണ്ട് നമ്മുടെ മതബന്ധത്തിലുള്ള അനേകം യോഗ്യന്മാർ അവരുടെ ജീവിതത്തെ ക്രമപ്പെടുത്തിക്കൊണ്ടു വരുന്നതു നാം നിത്യം കാണുന്നുണ്ട്. ഈ സംഭവത്തിന്നു തക്കതായ കാരണങ്ങൾ ഇല്ലെന്നില്ല. പാശ്ചാത്യന്മാരുടെ സാഹിത്യവിഷയമായും പ്രകൃതിശാസ്ത്രം ശരീരശാസ്ത്രം, ഗണിതശാസ്ത്രം—ഇങ്ങിനെ തുടങ്ങിയ അനേകം ശാസ്ത്രങ്ങൾ വിഷയമായും ഉള്ള യോഗ്യതകൾ നമുക്ക് ദിനംപ്രതി പരിചയപ്പെട്ടുവരുന്നു. അതിന്നു പുറമെ അവരുടെ (ഇംഗ്ലീഷുകാരുടെ) രാജകീയമായ ശക്തിമഹിമയാൽ സേതുപര്യന്തമുള്ള നമ്മുടെ രാജ്യത്തു മുഴുവനും പ്രബല

പ്പെട്ടുവന്നിരിക്കുന്നു എന്നുമാത്രമല്ല ഇംഗ്ലീഷുകാരുടെ നാവികശക്തിമൂലം വേറെ അനേകം രാജ്യങ്ങളും ദ്വീപുകളും അവരുടെ മേല്ക്കോയ്മയിൻ കീഴിൽ വന്നിരിക്കുന്നതോടുകൂടി അവരുടെ ധനസംബന്ധമായും വ്യാപാരസംബന്ധമായും, രാജകീയ സംബന്ധമായും, ഉള്ള യോഗ്യതകൾ ഇതോടു വൎദ്ധിച്ചുവരികയും ചെയ്തിരിക്കുന്നു. ഈവക ശക്തികളും യോഗ്യതകളും നാം നിത്യം കാണുന്നസമയം നമ്മുടെ യിടയിൽ പലക്കും പാശ്ചാത്യമാതൃകയിൽ ഭ്രമം ജനിക്കുന്ന കാൎയ്യത്തിൽ അത്ഭുതപ്പെട്ടുവാനില്ല. എന്നാൽ നമ്മുടെ പുരാതനമഹൎഷിമാരുടെ മാതൃകാജീവിതത്തെ ബാഹ്യപരിഷ്കാരപ്രധാനമായ ഇപ്പോഴത്തെ പാശ്ചാത്യജീവിതവുമായി തട്ടിച്ചുനോക്കുമ്പോൾ കുറെ പഠിപ്പുള്ളവൎക്ക് ആദ്യം പറഞ്ഞ മാതൃകയാണ് വാസ്തവത്തിൽ നല്ലതെന്നു തോന്നാതിരിക്കയില്ല. പക്ഷെ ഇതുരണ്ടും കൂടിതട്ടിച്ചുനോക്കുവാനും, അവകളിലെ ഗുണദോഷങ്ങളെ ക്ലിപ്തമായി നിരൂപിക്കുവാനും, തക്ക പഠിപ്പുള്ളവർ നമ്മുടെ യിടയിൽ കുറഞ്ഞുവന്നിരിക്കുന്നു. പ്രയാസമേറിയ ഈ ഉദ്യമത്തിന്നു നമ്മുടെ പുരാതനമായ ശാസ്ത്രങ്ങൾ പഠിക്കുന്നതിന്നു പുറമെ ഇംഗ്ലീഷുഭാഷ പഠിക്കുകയും, ആ വക സാഹിത്യഗ്രന്ഥങ്ങളും, ശാസ്ത്രങ്ങളും, വായിക്കുകയും, അതിൽ അന്തൎഭവിച്ചുകിടക്കുന്ന സംഗതികൾ നമ്മുടെ ശാസ്ത്രങ്ങളുമായി തട്ടിച്ചുനോക്കുകയും, വേണ്ടിവരും. ഇപ്രകാരം ചെയ്യുന്നപക്ഷം ആദ്ധ്യാത്മികപരിഷ്കാരം പ്രധാനമായിട്ടുള്ളതായ നമ്മുടെ പഴയശാസ്ത്രങ്ങളിൽ അന്തൎഭവിച്ചുകിടക്കുന്നതത്വങ്ങൾ പാശ്ചാത്യപരിഷ്കാരത്തെക്കാൾ ഇതോടു അധികം മഹാത്മ്യമുള്ളവയാണെന്നു മനസ്സിലാകാതിരിക്കയില്ല. മേൽപ്രസ്താവിച്ചവിധം നമ്മുടെ ആചാരങ്ങളിൽ വന്നു ചേൎന്നിരിക്കുന്ന ഭ്രമം നിമിത്തം പഴയ ധൎമ്മങ്ങളെ

ങ്ങളിൽ പ്രതിപത്തി ദിനംതോറും കുറഞ്ഞുവരുന്നു. ആവക ആചാരങ്ങളുടെ പരമാർത്ഥമായ തത്വങ്ങൾ ധരിക്കുവാൻ മാത്രമുള്ള പഠിപ്പുണ്ടായിരുന്നുവെങ്കിൽ ഈ ദോഷം വരിരുന്നില്ല. നിർഭാഗ്യവശാൽ ബ്രാഹ്മണരായ നമ്മുടെ സ്വഭാഷയായിരുന്ന സംസ്കൃതത്തിലും, ആവക ശാസ്ത്രങ്ങളിലും അറിവുള്ളവർ വളരെ ചുരുങ്ങിയിരിക്കുന്നു. ഇതിന്നു പല കാരണങ്ങളുമുണ്ട്. അവയൊക്കെ ഈ ചുരുങ്ങിയ മെമ്മോറാണ്ടത്തിൽ എടുത്തുപറയുവാൻ ഞങ്ങൾ മുതിരുന്നില്ല. സംസ്കൃതഭാഷയിലും, തൽസംബന്ധമായ ശാസ്ത്രങ്ങളിലും, നമുക്കുള്ള അഭ്യാസത്തിന്റെ ന്യൂനതയും പാശ്ചാത്യമാതൃക പ്രബലപ്പെട്ടുവരുന്നതോടുകൂടി നമ്മുടെ നിത്യജീവിതത്തിന്നു വരുന്നതായ വ്യയാധിക്യവും ആദർശങ്ങളിലുള്ള ഭ്രമവും, ഇങ്ങിനെ മൂന്നുവിധം പ്രതിബന്ധങ്ങൾ നമ്മുടെ ധർമ്മാചാരങ്ങൾക്ക തടസ്ഥമായി വരുന്നുണ്ടെന്നു ഞങ്ങൾ അഭിപ്രായപ്പെട്ടുകൊള്ളുന്നു.

6 ഈവക പ്രതിബന്ധങ്ങൾ ഇല്ലാതാക്കുവാൻ മാർഗ്ഗമെന്താണ്?— നമ്മുടെ ധർമ്മാചാരങ്ങൾക്ക മുഖ്യമായിരുന്ന പ്രതിബന്ധങ്ങൾ അതായത് (1) നമ്മുടെ പൌരസ്ത്യവിദ്യകളുടേയും അവയിൽ അന്തർഭവിച്ചു കിടക്കുന്ന ആധ്യാത്മികതത്വങ്ങളുടേയും, ശരിയായ അറിവ് (2) പാശ്ചാത്യപരിഷ്കാരശക്തിയാലും, മററുചില ധനസംബന്ധമായ സംഭവങ്ങളാലും, വർദ്ധിച്ചുവരുന്ന നിത്യച്ചിലവുകളും, തന്നിമിത്തം നമുക്ക് സംഭവിച്ചിരിക്കുന്ന പരാധീനതയും, (3) പാശ്ചാത്യമാതൃകകളെ ഭ്രമിക്കുന്നതിനാൽ, നമ്മുടെ ആദർശങ്ങൾക്ക് വന്നുചേർന്നിരിക്കുന്ന ചില മാററങ്ങളും, ഇവയാണെന്നു നാം കണ്ടുവല്ലൊ. ഈ പ്രതിബന്ധങ്ങളെ ഇല്ലാതാക്കുവാൻ മാർഗ്ഗമെന്താണ്? ചികിത്സനിശ്ചയിക്ക

മുമ്പ രോഗത്തിന്റെ സ്വഭാവം അറിയേണ്ടതു് ആവശ്യമാകുന്നപോലെ കാര്യനിർവ്വഹണത്തിൽ പ്രതിബന്ധങ്ങളുടെ സൂക്ഷ്മജ്ഞാനം അത്യാവശ്യമാണല്ലോ. ഒന്നാമതു പൌരസ്ത്യവിദ്യകൾ യഥാവിധി പഠിക്കുവാനും, അവയിൽ അടങ്ങിയ തത്വങ്ങളെ വാദപ്രതിവാദങ്ങളാലും, മനനസമ്പ്രദായങ്ങളാലും, വേണ്ടവിധം ധരിക്കുവാനും നാം ശ്രമിക്കണം. ഈവക ശാസ്ത്രങ്ങൾ പഠിക്കുവാനും പഠിപ്പിക്കുവാനും ഉള്ള വിദ്യാലയങ്ങൾ ഏർപ്പെടുത്തുകയാണ് ഈ കാലത്ത് അധികം നല്ലത്. പണ്ടത്തെ ഗുരുകുല സമ്പ്രദായത്തിലും, പരിഷത്തുകളുടെ (സഭാമഠങ്ങൾ) സമ്പ്രദായത്തിലും, അന്തർഭവിച്ചു കിടക്കുന്ന തത്വങ്ങൾ പ്രസ്തുതവിദ്യാലയങ്ങളിൽ ഏർപ്പെടുത്തുകയും വേണം. ഈവക സംഗതികൾ വിദ്യാഭ്യാസത്തെപ്പറ്റി ഞങ്ങൾ ചേരെ തയ്യാറാക്കിയ മെമ്മോറാണ്ടത്തിൽ വിസ്താരമായി പറഞ്ഞിട്ടുള്ളതിനാൽ തൽക്കാലം എടുത്തുപറയുന്നില്ല. ഈവക പൌരസ്ത്യവിദ്യകൾ യഥാർത്ഥമായി മനസ്സിലാക്കുകയും, അവയിൽ പറയപ്പെടുന്ന തത്വങ്ങൾക്കനുസരിച്ച് നമ്മുടെ ആചാരങ്ങളെ ക്രമപ്പെടുത്തുകയും ചെയ്യുന്നതായാൽ നാം ഉദ്ദേശിക്കുന്ന കാര്യം എളുപ്പത്തിൽ നിർവ്വഹിക്കാമെന്നുമാത്രം ഇവിടെ പറഞ്ഞുകൊള്ളുന്നു.

ധനസംബന്ധമായപ്രതിബന്ധത്തെപ്പറ്റിയാണല്ലോ ഇനി ആലോചിപ്പാനുള്ളത്. ഏറ്റവും പ്രധാനമായ ഈ സംഗതി ആലോചിക്കുന്നകാര്യത്തിൽ പല ധനസംബന്ധമായ തത്വങ്ങളെപ്പറ്റിയും ചിന്തിക്കേണ്ടതുണ്ട്. നമ്മുടെ നിത്യച്ചിലവു വർദ്ധിക്കുന്നതിനു മുഖ്യമായ കാരണമെന്താണ്? അധികം നമ്പൂരിമാർക്കും ഭക്ഷണത്തിന്ന മാത്രമെങ്കിലും നെല്ല് ജന്മസ്വത്തിൽനിന്ന കിട്ടിവരുന്നു, ഭ

കൎമ്മത്തിന്നു പുറമെ വേണ്ടതായ ചിലവുകൾക്കാണ് ചില നമ്പൂതിരിമാർ ക്ലേശിക്കുന്നത്. ഈവക ചിലവുകൾ ക്ലേശം കൂടാതെ നടത്തുവാൻ ത്രാണിയുള്ള നമ്പൂതിരി ഇല്ലങ്ങൾ കുറെയൊക്കെ ഉണ്ടെങ്കിലും അധികം ഇല്ലക്കാൎക്കും ചെലവിന്നുള്ള പണം വേറെ സമ്പാദിക്കേണ്ടിവരുന്നു. പണ്ട് ഈ വക സമ്പാദ്യങ്ങൾ പ്രതിഗ്രഹം, മുതലോറ, ക്രിയസ്ഥാനം, പരികൎമ്മം, മുറജപം, ശാന്തി, മുതലായ കാൎയ്യങ്ങളാലാണ് നിൎവ്വഹിക്കപ്പെട്ടിരുന്നത്. ഇതുകൾക്ക പല സംഗതികളാലും ചില ന്യൂനതകൾ വന്നുപോയിരിക്കുന്നു. വൈദികകൎമ്മങ്ങളിൽ വിശ്വാസം കുറഞ്ഞുവരുന്നു. പരിശുദ്ധമായ ഈവക കൎമ്മങ്ങളിൽ നമ്പൂതിരിമാൎക്കുള്ള ശ്രദ്ധ കുറഞ്ഞുവരുന്നത് വളരെ ശോചനീയമായിരിക്കുന്നു. യാഗാദികളിൽ പരികൎമ്മത്തിന്നും ബ്രഹ്മചാരികൾക്കുള്ള മുതലായവൎക്കും തക്ക വൈദുഷ്യമുള്ള നമ്പൂതിരിമാരെ കിട്ടുകിട്ടുന്നില്ലെന്നു പലരും ആക്ഷേപിക്കുന്നത് നാം കേൾക്കാറുണ്ട്. ഈവക കാൎയ്യങ്ങളിൽ നമ്മുടെ ശ്രദ്ധക്കുറവും തോറും അന്യസമുദായക്കാൎക്കും വിശ്വാസം കുറഞ്ഞുവരുമെന്നും തന്മൂലം ബ്രാഹ്മണരാൽ മാത്രം ചെയ്യപ്പെടാവുന്ന മേൽപ്പറഞ്ഞകാൎയ്യങ്ങൾ ദിനംപ്രതി അസ്തമിക്കുവാൻ ഇടയാകുമെന്നും ഞങ്ങൾ ഭയത്തോടുകൂടി ശങ്കിക്കുന്നു. അതിനാൽ മേൽപ്പറഞ്ഞ കാൎയ്യങ്ങളിൽ നമ്പൂതിരിമാർ കുറെ അധികം ശ്രദ്ധവെക്കേണമെന്നും തപസ്സിനെ പ്രബലപ്പെടുത്തിക്കൊണ്ടും, അനുഷ്ഠാനങ്ങളിൽ വീഴ്ചവരാതെയും നടക്കുന്നപക്ഷം പ്രതിഗ്രഹം മുതലായകാൎയ്യങ്ങൾ നമ്പൂതിരിമാരുടെ ആദ്ധ്യാത്മികശക്തിയെ ഒരിക്കലും തകരാറാക്കുകയില്ലെന്നും, അവരുടെ ധനപുഷ്ടിക്കു കാരണമായിത്തീരുമെന്നും, ഞങ്ങൾ പറഞ്ഞുകൊള്ളുന്നു. കാലത്തിന്നനുസരി

ച്ച് കൃഷിമുതലായ പ്രവൃത്തികളിലും നമ്പൂതിരിമാർക്ക് ഏൎപ്പെടാവുന്നതാണെന്ന് ഞങ്ങൾ വിചാരിക്കുന്നു. കലിയുഗങ്ങളിൽ ബ്രാഹ്മണൎക്കു കൃഷിമുതലായ വൈശ്യവൃത്തികൾ ഏൎപ്പെടുന്നതിനു വിരോധമില്ലെന്നു പരാശരസ്മൃതിയിൽ നാം കാണുന്നു. ഇതുകൾ പക്ഷെ തപസ്സിന്ന് വലിയ വിരോധംകൂടാതെ നടത്തുകയും വേണം. നമ്പൂതിരിമാൎക്കു നടത്താവുന്ന ധനസമ്പാദനകാൎയ്യങ്ങളിൽകൃഷിതന്നെയാണു "അധികം പ്രധാന്യം ഞങ്ങൾ കാണുന്നതു". ഇല്ലത്തിന്നു സമീപം കുറെ ഭൂമിയെങ്കിലും ഇല്ലാത്ത നമ്പൂതിരിമാർ ചുരുക്കമാണ്. പണ്ട് സ്വയമേവ കൃഷിനടത്തിച്ചു വന്നിരുന്ന നമ്പൂതിരിമാർ ധാരാളമുണ്ടായിരുന്നു. ഇപ്പോഴും കുറെ ഒക്കെ അവിടവിടെ കാണാവുന്നതാണ്. കന്നു, വിത്തു, ചേറുകണ്ടം, സ്വാധീനമുണ്ടെങ്കിൽ കൃഷിനടത്തുന്നതു നമ്പൂതിരിമാൎക്കു വളരെ പ്രയാസമുള്ളതല്ല. പ്രാതസ്സ്നാനവും, സന്ധ്യാവന്ദനവും, ഇതുകൊണ്ട് തടസ്സപ്പെടുകയില്ല. കൃഷിക്കു പ്രത്യേകം ഒരാളെ നിയമിക്കുകയും നമ്മുടെ മേൽനോട്ടം വിട്ടുകളയാതെ നിത്യവും, കുറെനേരം ഇതിലേയ്ക്കു ചിലവഴിക്കുകയും ചെയ്യുവാൻ കഴിയാവുന്നതാണ്. ധനസംബന്ധമായ വേറെ ഒരു വഴിയിൽ നമ്പൂതിരിമാർ പ്രവേശിപ്പാനെളുതു പണക്കച്ചവടമാകുന്നു. പണമെന്ന പദാൎത്ഥത്തിൽ അടങ്ങിയിരിക്കുന്ന ചില രഹസ്യങ്ങളും നമുക്ക് ഒരുസമയം പാശ്ചാത്യന്മാരുടെ കച്ചവടസാഹിത്യത്തിൽ നിന്ന് കടം വാങ്ങേണ്ടിവരും. പലവ്യാപാരങ്ങളിലേയും ദുൎഘടങ്ങളോടുകൂടി ഇക്കാലം പ്രബലപ്പെട്ടു വന്നിരിക്കുന്നതായ പണത്തിന്റെ പ്രചാരവും അതിൽ അന്തൎഭവിച്ചുകിടക്കുന്ന അനേകം സംഗതികളും നിമിത്തം പണത്തിന്റെ കച്ചവടം പ്രത്യേകിച്ചും നമ്മുടെ പാ

ാവിഷയമാക്കി തീൎക്കേണ്ടതാകുന്നു. ഇതു വളരെ ദുഷ്കരമായ ഒരു പരിഷ്കാരമാണുതാനും. ഇപ്രകാരമുള്ള പണക്കച്ചവടത്തിൽ നമ്പൂതിരിമാർ പ്രവേശിക്കുന്നതു് നന്നായിരിക്കുമെന്നും അവരുടെ കുടുംബത്തിന്നു വിരോധമില്ലാതെ അതു നടത്താവുന്നതാണെന്നും ഞങ്ങൾ വിചാരിക്കുന്നു. ഇതു നാട്ടിലെ കൃഷിക്കുവേണ്ടിയുള്ള ധനസഹായത്തിന്നു കാരണമായിത്തീരും. ഭൂമിയുടെ ധനവാന്മാരായ നമ്പൂതിരിമാർ ഐകമത്യത്തോടും, പരസ്പരസഹായത്തോടുംകൂടി ബാങ്കുസമ്പ്രദായത്തിൽ കമ്പനികളുണ്ടാക്കിയോ സ്വന്തനിലയിലോ ഈ വിധമുള്ള ഏൎപ്പാടുകൾ ക്രമപ്പെടുത്തുന്നതായാൽ അതുകളിൽ പലസ്നാതകന്മാരായ നമ്പൂതിരിമാൎക്കും പ്രവേശിക്കാവുന്നതും അതുനിമിത്തം അവൎക്ക ധനസമ്പാദ്യമുണ്ടാക്കാവുന്നതും, ആകുന്നു. മൂന്നാമതു ഞങ്ങൾക്ക ഒരു കാൎയ്യം പറവാനുള്ളതു് എന്തെന്നാൽ നമ്പൂതിരിമാരുടെ ഭൂമിസംബന്ധമായ കാൎയ്യപ്രവൃത്തികളിൽ നമ്പൂതിരിമാർതന്നെ ഏൎപ്പെടേണ്ടതാണാകുന്നു. കുടിയാന്മാരോടു പാട്ടം പിരിക്കുക, പൊളിച്ചെഴുത്തുകാൎയ്യങ്ങളും വ്യവഹാരകാൎയ്യങ്ങളും നടത്തുക ഇങ്ങിനെ ഇടങ്ങിയകാൎയ്യസ്ഥതാപ്രവൃത്തികൾ നമ്പൂതിരിമാൎക്ക നടത്താവുന്നതും, അതുകൊണ്ടു സ്വല്പം ചില സമ്പാദ്യങ്ങൾ അവൎക്കുണ്ടാകാവുന്നതുമാകുന്നു. ഇതിന്നു നമ്പൂതിരിമാർ സ്വല്പം ചിലതു പഠിക്കേണ്ടിവരികയും ചെയ്യും. കടലാസ്സിൽ എഴുതുക, ആവശ്യം കണക്കുകൾ കൂട്ടുക, മലയാളത്തിലെ കാണജന്മമൎയ്യാദയെപ്പററി കുറെയൊക്കെ വശമാക്കുക, ഇപ്പോഴത്തെ വ്യവഹാരനടവടികളിൽ പരിചയിക്കുക. ഇങ്ങിനെയുള്ള ചില അറിവുകൾ അവൎക്ക സമ്പാദിക്കേണ്ടിവരും. ഈ കാൎയ്യം വളരെ പ്രയാസമാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ലതാനും. ഇതോടുകൂടി വേണ്ടതായ്വരുന്ന വിദ്യാഭ്യാസ

ധർമ്മോദ്ധാരണത്തിൽ പ്രസ്താവിച്ച വിദ്യാഭ്യാസ സമ്പ്രദായ പ്രകാരം ബുദ്ധിസംസ്കാരവും, ആത്മീയ സംസ്കാരവും, വന്നു ചേർന്നിരിക്കുന്ന സ്നാതകന്മാർക്ക് ഈവക കാര്യങ്ങൾ വളരെ ലഘുവായിരിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നു. പ്രസ്തുതവിദ്യാഭ്യാസസമ്പ്രദായത്തിൽ പറഞ്ഞതായ നവീനശാസ്ത്രങ്ങളുടെ പാണ്ഡിത്യം നമുക്കുണ്ടാക്കിത്തീർക്കുവാൻ സാധിക്കുന്നതായാൽ ആവക അറിവുകൾക്കും പരിചയങ്ങൾക്കും, അനുസരിച്ച പലതൊഴിലുകളും നമുക്കേർപ്പെടുത്തുവാൻ സാധിക്കുമെന്നും അപ്പോൾ യാതൊരു വിഘ്നവും കൂടാതെ നമ്മുടെ ധനസമ്പാദ്യത്തിന്നു മാർഗ്ഗമുണ്ടാവുമെന്നും ഞങ്ങൾ പറഞ്ഞുകൊള്ളുന്നു. യന്ത്രശാസ്ത്രം, രസായനശാസ്ത്രം, ഗണിതശാസ്ത്രം, സംഖ്യാശാസ്ത്രം, ശാരീരശാസ്ത്രം, (അല്ലെങ്കിൽ ജീവശാസ്ത്രം) വിദ്യുച്ഛക്തിശാസ്ത്രം, ഇങ്ങിനെ ഉടങ്ങിയ ശാസ്ത്രങ്ങൾ നാം പഠിക്കുകയും, ആവക പരിചയങ്ങൾ സമ്പാദിക്കുകയും അവകളെ ധനസംബന്ധമായ കാര്യങ്ങൾക്ക് അതായത് പല കൈത്തൊഴിലുകൾക്കും, കൃഷികൾക്കും ഉപയോഗിക്കുവാൻ സാമർത്ഥ്യമാവുകയും ചെയ്താൽ നമ്മുടെ ധനസംബന്ധമായ കാര്യങ്ങളെല്ലാം സുഖമായി നിർവ്വഹിക്കാവുന്നതും, നമ്മുടെ ധർമ്മാനുഷ്ഠാനത്തിന്നു പ്രതിബന്ധമായിത്തീർന്നിരിക്കുന്ന നിത്യച്ചിലവിന്റെ വലച്ചലും, തന്മൂലമുള്ള പരാധീനതയും നിമിത്തമുണ്ടാവുന്ന ദോഷങ്ങളും കൂടാതെ കഴിക്കാവുന്നതുമാകുന്നു.

പാശ്ചാത്യ മാതൃകകളെ ഭ്രമിക്കുന്നതിനാൽ നമ്മുടെ ആദർശങ്ങൾക്കു വന്നു ചേർന്നിരിക്കുന്ന മാറ്റങ്ങളെപ്പറ്റിയാണ് ഇനി ചിന്തിപ്പാനുള്ളത്. നമ്മുടെ ഹിന്തുമതപ്രകാരമുള്ള ആദർശങ്ങൾ 'കാലക്കൊണ്ടു മാറിപ്പോകുന്നതു എത്രയും ശോചനീയമാകുന്നുവല്ലോ. പണ്ടു കാലത്തെ യോ

ഗൃന്മാരായ മഹൎഷിമാരും, ഹിന്ദുരാജാക്കന്മാരും സ്ഥാപിച്ചിരിക്കുന്നതായ മാതൃകകളെ നമുക്ക് ഈ കാലത്തു മുഴുവനും അനുസരിക്കുവാൻ സാദ്ധ്യമല്ലെന്നു ചിലർ പറയുന്നുണ്ട്. എന്നാൽ ആവക മാതൃകകളിൽ അന്തൎഭവിച്ചു കിടക്കുന്ന മുഖ്യമായ സംഗതികളെ വിട്ടുകളയാതെ കാലത്തിന്നനുസരിച്ചു സ്വല്പം ചില ഭേദഗതികളോടുകൂടി അവയെ നാം അനുസരിക്കേണ്ടതാകുന്നു. പാശ്ചാത്യപരിഷ്കാരത്താൽ നമ്മുടെ പുരാതനമായ ഹിന്ദുമാതൃകകൾ വിസ്മരിച്ചുപോകുവാൻ ഇടയാവരുത്. ആഡംബരപ്രധാനവും സ്വാൎത്ഥദൃഷ്ടിയുമായ പാശ്ചാത്യ രീതികളെ നാം അനുസരിക്കരുതു. ശമപ്രധാനവും, പരിശുദ്ധവുമായ വൈദികജീവിതത്തെ നാം എപ്പോഴും കൈക്കൊണ്ടുവരണം. ഹിന്ദുജീവിതത്തിന്റെ മാഹാത്മ്യത്തെപ്പറ്റി പറയുന്നതായ അനേകം ഗ്രന്ഥങ്ങൾ നമ്മുടെ ഇടയിലുണ്ട്. അതുകളിലെ തത്വങ്ങൾ ചില അജ്ഞാനികൾ തെറ്റിദ്ധരിച്ചുപോകുന്നു. ലൌകിക പ്രത്യക്ഷംമാത്രം പ്രമാണമാക്കിവെച്ചിരിക്കുന്ന ഈ കൂട്ടരുടെ മനസ്സിൽ നമ്മുടെ പുരാണഗ്രന്ഥങ്ങളിലും, സ്മൃതിമുതലായ വൈദികഗ്രന്ഥങ്ങളിലും അടങ്ങിയിരിക്കുന്ന തത്വങ്ങൾ പ്രവേശിക്കാതിരിക്കുന്ന കാൎയ്യത്തിൽ അത്ഭുതപ്പെടുവാനില്ല. ആപ്തവാക്യത്തിന്നും അനുമാനം മുതലായ യുക്തികൾക്കും പ്രമാണ്യം കൊടുക്കുവാൻ ഒരുങ്ങുന്നവൎക്കല്ലാതെ ഹിന്ദുമാതൃകാജീവിതം ശരിക്കും പ്രകാശിക്കുന്നതല്ല. നമ്മുടെ വേദങ്ങളും, സ്മൃതിമുതലായ ഋഷിവചനങ്ങളും സ്വതഃ പ്രമാണങ്ങളായി കരുതണം. വേദങ്ങൾക്ക് ആ പ്രാമാണ്യം ശങ്കിക്കുന്നതായാൽ ഹിന്ദുമാതൃകാ ജീവിതം ആ ക്ഷണത്തിൽതന്നെ അസ്തമിച്ചുപോകും. പാശ്ചാത്യന്മാരുടെ മാതൃകയിൽ നാം ഭ്രമിക്കുകയും നമ്മുടെ പരിശുദ്ധ

മായ വേദങ്ങളിൽ യുക്തിഹീനങ്ങളെ ശേഖരിക്കുകയും ചെയ്യുന്നതു വലിയ ദോഷമാകുന്നു. സർ രവീന്ദ്രനാഥടാഗോർ, മഹാത്മാ മുൻഷിറാം, മഹാത്മാഗാന്ധി, ഇങ്ങിനെ തുടങ്ങിയ ചില യോഗ്യന്മാർ പലാവസരങ്ങളിലും പ്രസ്താവിക്കുന്നതിനെ നാം കേൾക്കാറുണ്ടല്ലൊ. ഇവരെല്ലാം അവരവരുടെ ശക്തിക്കനുസരിച്ച ഹിന്ദുജീവിതത്തിന്റെ പരിശുദ്ധിയെ നാട്ടിൽ പ്രചരിപ്പിക്കുവാനായി ശ്രമംചെയ്തുവരികയും ഏറെക്കുറെ പ്രബലപ്പെട്ടതായ ഓരോ വിദ്യാലയങ്ങൾ പുരാതന രീതികൾക്കനുസരിച്ച് സ്ഥാപിച്ച നടത്തിവരികയും ചെയ്യുന്നു. രവീന്ദ്രനാഥടാഗോറിന്റെ "ശാന്തിനികേതനവും," മുൻഷിറാമിന്റെ "ഗുരുകുലവിദ്യാലയവും," ഗാന്ധിയുടെ "സത്യാഗ്രഹാശ്രമവും" ഇതിന്നുദാഹരണമാകുന്നു. എന്താണ് ഈവിധമുള്ള ഒരു വിദ്യാലയം കേരളത്തിൽ ഒരിടത്തു സ്ഥാപിക്കേണ്ടതാണെന്നു ഞങ്ങൾ അഭിപ്രായപ്പെട്ടുകൊള്ളുന്നു. ഏതുവിധത്തിലും ഹിന്ദുജീവിതത്തെ എപ്പോഴും നാം അനുകരിക്കുകയും, നമ്മുടെ വേദങ്ങൾക്ക് എല്ലാവിധത്തിലും പ്രാമാണ്യം കല്പിക്കുകയും, പാശ്ചാത്യ മാതൃകകളിൽ നമ്മുടെ പരിശുദ്ധമായ ജീവിതത്തിന്നു യോജിക്കാത്ത സംഗതികൾ ദൂരെ കളകയും, വേണ്ടതാകുന്നു.

7 ഇപ്പോഴത്തെ കാലത്തിന്നനുസരിച്ച നമ്പൂതിരിമാരുടെ സ്വന്തമായുള്ള ധർമ്മാചാരങ്ങൾക്ക് വല്ല ഭേദഗതിയും വരുത്തേണ്ടതുണ്ടൊ? ഉണ്ടെങ്കിൽ അതു ഏതുവിധം വേണം? ഈ സംഗതികളെ ഈ അവസരത്തിൽ ആലോചിക്കുവാൻ എടുത്തതിന്ന് ചില പ്രത്യേകകാരണങ്ങളുണ്ട്. ഒന്നാമത് നമ്മുടെ പഴയ ധർമ്മാചാരങ്ങൾ ഈകാലത്തു വീഴ്ചകൂടാതെ നടത്തുവാൻ സാധിക്കയില്ലെന്നും, ആവിധം സാധിക്കാതിരിക്കുന്നപക്ഷത്തിൽ അവയെ കാല

ത്തിന്നനുസരിച്ച മാററുന്നത് ശ്രേഷ്ഠമായിരിക്കുമെന്നു മാത്രമല്ല, അപ്രകാരം ചെയ്യാതിരുന്നാൽ ധൂർത്തായി ചില പ്രവൃത്തികൾ നടന്നുവരുവാൻ സംഗതിയാവുമെന്നും, ആ പക്ഷത്തിൽ നമ്മുടെ സമുദായത്തിന്ന് ആധ്യാത്മികമായ സത്ത്വപ്രഭം മറിഞ്ഞുപോകുമെന്നും, ഈ ദുർഘടാവസ്ഥ സംഭവിക്കുന്നതിനേക്കാൾ നമ്മുടെ ആചാരങ്ങളെ സ്വല്പംസ്വല്പം കാലോചിതമായി ഭേദപ്പെടുത്തുന്നത് അധികം നന്നായിരിക്കുമെന്നും, ആചാരങ്ങൾ കാലദേശാവസ്ഥകൾക്ക് യോജിക്കത്തക്കവണ്ണം ഭേദപ്പെടുത്തുന്ന സമ്പ്രദായം പുരാതനകാലത്തും നടപ്പുണ്ടായിരുന്നുവെന്നും അതുപ്രകാരം കാലോചിതമായ മാററങ്ങൾ ഈ കാലത്തും ചെയ്യുന്നതായാൽ അതിന്നു ദോഷമാരോപിക്കുവാൻ സംഗതിയില്ലെന്നും ഇപ്പോഴത്തെ കാലാവസ്ഥനോക്കുമ്പോൾ എന്നുവെച്ചാൽ ഇപ്പോഴത്തെ രാജതാന്ത്രികമായും, സാമുദായികമായും ഉള്ള സ്ഥിതികൾ ആലോചിക്കുമ്പോൾ നമ്പൂതിരിമാരുടെ ചില ആചാരങ്ങളെ ഭേദപ്പെടുത്തേണ്ടിവരുമെന്നും മററുമുള്ള ചില അഭിപ്രായങ്ങൾ ഞങ്ങളുടെ ദൃഷ്ടിയിൽ പലപ്പോഴും വന്നുപെടുന്നുണ്ട്. ഈവക അഭിപ്രായങ്ങളുടെ ഗുണദോഷങ്ങളെപ്പററിയാണ് മുഖ്യമായും ഈ അവസരത്തിൽ ഞങ്ങൾക്കു ചിന്തിപ്പാനുള്ളത്. ഇതിന്നുപുറമെ ഈ കാലത്തു ഗതാഗതസൌകര്യം ധാരാളമുള്ളതായ തീവണ്ടിയാത്രകളിൽ നമ്പൂതിരിമാരുടെ സ്ത്രീജനങ്ങൾക്കുകൂടി ഭാഗമെടുക്കുവാൻ തരമുണ്ടെങ്കിൽ ആ കാര്യവും നമുക്കു സമ്മതിക്കേണ്ടതാണെന്നുള്ള അഭിപ്രായങ്ങളും, നമ്മുടെ വിദ്യാഭ്യാസസൌകര്യത്തിന്നുവേണ്ടി ചില സൂത്രക്കാരുടെ സമാവർത്തനക്രിയ ഇപ്പോഴത്തെക്കാൾ കുറെ മുൻകൂട്ടി നടത്തേണ്ടതാണെന്നുള്ള ചില വൈദികാഭിപ്രായങ്ങളും നാം പലപ്പോഴും കേൾക്കാറുണ്ടല്ലൊ. ഈ

വക സംഗതികളെപ്പറ്റിയും, ഈ ഘട്ടത്തിൽ ആലോചിക്കേണ്ടതാണെന്നു ഞങ്ങൾ വിചാരിക്കുന്നു. മൂന്നാമത് ഇപ്പോൾ ഭാരതഖണ്ഡത്തിൽ എന്നുമാത്രമല്ല ഭൂലോകത്തിന്റെ അധികഭാഗങ്ങളിലും പ്രചാരമുള്ളതും, നമ്മുടെ രാജാവിന്റെ ഭാഷയാകയാൽ പല കാര്യങ്ങൾക്കും അത്യന്താവശ്യമായി തീർന്നിട്ടുള്ളതുമായ ഇംഗ്ലീഷുഭാഷ നമ്പൂതിരിമാർ പഠിക്കേണ്ടതാണെന്നും, അല്ലെന്നും, ഉള്ള ചില ആക്ഷേപങ്ങളും തൽസംബന്ധമായി അനാവശ്യമായ ചില കുശിവഴക്കുകളും, നാം കേൾക്കാറുള്ളതിനാൽ അപ്രകാരമുള്ള ഇംഗ്ലീഷുവിദ്യാഭ്യാസത്തിന്റെ ഗുണദോഷത്തെപ്പറ്റിയും ഈ അവസരത്തിൽ ചിന്തിക്കേണ്ടതാണെന്നു ഞങ്ങൾ വിചാരിക്കുന്നു. ഇതിന്നും പുറമെ നമ്മുടെ കന്യകാപ്രദാനവിഷയത്തിൽ ഇയ്യിടയിൽ ഉണ്ടായിത്തീർന്നിരിക്കുന്ന ചില അഭിപ്രായഭേദങ്ങളെപ്പറ്റിയും രണ്ടുവാക്കു ഞങ്ങൾ പറവാൻ വിചാരിക്കുന്നു.

മേൽപറഞ്ഞ കാരണങ്ങളാൽ നമ്പൂതിരിമാരുടെ സ്വത്ത്വവുമുള്ള ധർമ്മാചാരങ്ങൾ കാലോചിതമായി ഭേദപ്പെടുത്തുന്നകാര്യത്തെപ്പറ്റി ഞങ്ങൾ ആലോചിക്കുന്ന സമയം പല ദുർഘടമായ കാര്യങ്ങളും ഞങ്ങളുടെ മനസ്സിൽ ഉദിച്ചുവരുന്നുണ്ട്. ആചാരങ്ങൾ ഭേദപ്പെടുത്തുന്നകാര്യം വളരെ എളുപ്പത്തിൽ സാദ്ധ്യമുള്ളതല്ല. ധർമ്മശാസ്ത്രത്തിൽ അഗാധമായികിടക്കുന്നതായ തത്വങ്ങളുടെ ദുർഗ്ഗമാവസ്ഥയും, ആവക തത്വങ്ങളും നമ്മുടെ പുരാതനാര്യന്മാർ നിർമ്മിച്ചിരിക്കുന്നതായ ആചാരങ്ങളും തമ്മിലുള്ള ചേർച്ചകളുടെ സ്വഭാവവും, ആലോചിക്കുമ്പോൾ പഴയആചാരങ്ങളെ മാറ്റുന്നകാര്യത്തിൽ നാം അധികം ബദ്ധപ്പെടാതിരിക്കേണമെന്നു ഞങ്ങൾ വിചാരിക്കുന്നു. സത്വഗുണപ്രധാനമായ ബ്ര

ഷരക്ഷസ്സിന്റെ വേലി ആചാരമാകുന്നു. നമ്മുടെ സമുദാ
യാചാരങ്ങൾ വേണ്ടവിധം നടത്തുന്നകാര്യത്തിൽ വൈദി
ഒരു വ്യവസ്ഥാപിതന്മാരവരുള്ള സംഘത്താൽ ആചാരത്തെ ത്യ
ജിക്കേണ്ടതു ന്യായമായിരിക്കയില്ല. നേരെമറിച്ച് ജനങ്ങൾക്ക
ധർമ്മനിഷ്ഠയും തപസ്സും, കാലാനുവർത്തനോദയം ആചാര
ങ്ങൾ അധികമധികം വിശുദ്ധമാക്കി വെക്കുകയാണ
ഉചിതമുള്ളതെന്നു നമ്മുടെ ഹിന്ദുശാസ്ത്രചരിത്രം വ്യക്ത
മായി പറയുന്നുണ്ട്. ധർമ്മശാസ്ത്രത്തിന്റെ പരമമായ തത്വ
ങ്ങളും മനുഷ്യനിൽ അന്തർഭവിച്ചുകിടക്കുന്ന ആദ്ധ്യാത്മി
കശക്തികളുടെ സ്വഭാവങ്ങളും സൂക്ഷ്മമായിട്ടറിയുന്നവർക്ക
ല്ലാതെ ആചാരങ്ങൾ ഭേദപ്പെടുത്തുന്നതു ഒരു ദുർഘടമായി
രിക്കും. ഐഹികമായ സുഖത്തിനുവേണ്ടി സദാചാരങ്ങളെ
ബലികൊടുക്കുന്നതു കേവലം നിന്ദ്യമാകുന്നു. പുരുഷാർത്ഥ
ങ്ങളിൽ ഏറ്റവും പ്രധാനമായ ധർമ്മത്തിനുവേണ്ടിയാണ
നാം ജീവിക്കേണ്ടതു്. അർത്ഥകാമങ്ങൾ ധർമ്മത്തിനെ സ
ഹായിക്കുന്നതിനായി ഉപയോഗപ്പെടുത്തണം. ദേഹര
ക്ഷക്കുവേണ്ടി അർത്ഥകാമങ്ങൾ ആവശ്യമായിരിക്കും. ഇപ്ര
കാരം ധർമ്മത്തിന്റെ പ്രധാന്യതയെ എപ്പോഴുംമനസ്സിൽ
വെച്ചുകൊണ്ടും നമ്മുടെതപസ്സിനെ അല്ലെങ്കിൽ ആദ്ധ്യാ
ത്മികശക്തിയെ പ്രബലപ്പെടുത്തികൊണ്ടും ആചാരങ്ങൾ
ക്ക് അത്യാവശ്യമായും കാലത്തിന്നനുസരിച്ചു കൂടാതെ കഴി
യാത്തതായും ഉള്ളമാററങ്ങൾ വരുത്തുവാൻശ്രമിക്കുന്നതാ
യാൽ വലിയ ദുർഘടംകൂടാതെ നമ്മുടെ ഉദ്ദിഷ്ടകാര്യം ഒരുവി
ധം സാദ്ധ്യമായേക്കാം. ഇതിന്നൊരുദാഹരണം പറയുന്ന
തായാൽ ഈകാലത്ത് അത്യാവശ്യമായ ഇംഗ്ലീഷുവിദ്യാ
ഭ്യാസം നമ്പൂതിരിമാർ സ്വീകരിക്കുന്നകാര്യത്തിൽ ആചാ
രവിരോധമുണ്ടാകുന്നതല്ല. എന്നാൽ ഈവിദ്യാഭ്യാസം നട

ന്നും ഋതിലേക്കു നമ്പൂതിരിവിദ്യാർത്ഥികൾ ആവുന്നേടത്തോളം ചെറുപ്പത്തിൽതന്നെ പ്രവേശിപ്പിക്കേണ്ടതാണെന്നും, ഉപനയനങ്ങളുടങ്ങിയ പല സംഗതികളെപ്പറ്റിയും ആലോചിതങ്ങളായ ആശുപലായന സമാവർത്തനം കൊണ്ടുകൂടി ബാല്യകാലത്തു കഴിക്കുന്നതിന്ന ഞങ്ങൾ വിരോധം കാണുന്നില്ല. ബ്രഹ്മചര്യാശ്രമം ഒരു ദീർഘമായ കാലത്തേക്ക് നീട്ടേണ്ടതാണെന്ന് ഞങ്ങൾ തീർച്ചയായും അഭിപ്രായപ്പെട്ടുകൊള്ളുന്നു. എന്നാൽ അതിനെ വ്രതാനുഷ്ഠാനം മാത്രമായി കലാശിപ്പിക്കുന്നതെന്നും വിദ്യാഭ്യാസസംബന്ധമായ ചിട്ടകളും യഥാർത്ഥമായ വിനയവും, ശമദമാദിശക്തികളും സമ്പാദിപ്പാനുള്ള നിഷ്ഠകളും വൈദികമായും, വ്യവഹാരികമായും, ഉള്ള അറിവുകൾ ലഭിക്കുവാനുള്ള മാർഗ്ഗങ്ങളും നമ്മുടെ ബ്രഹ്മചര്യാശ്രമത്തിൽ ഏർപ്പെടുത്തേണ്ടതാണെന്നും, ഞങ്ങൾ പറഞ്ഞുകൊള്ളുന്നു. ഇതു തത്വം നാം സ്വീകരിക്കുന്നതായാൽ ഉപനയനം മുതൽ സമാവർത്തനംവരെയുള്ള കാലത്തെ സംഹിതയെങ്കിലും ധാരാളം വശമാക്കുവാൻ വേണ്ടിയേടത്തോളംമാത്രം ആക്കുകയും, ഏതാണ്ടു പന്ത്രണ്ടു വയസ്സാകുമ്പോഴേക്കു സംഹിത മുഴുവനും പഠിക്കാവുന്നതിനാൽ സമാവർത്തനം പന്ത്രണ്ടു വയസ്സിൽ നടത്തുകയും ചെയ്യുന്നതിന്ന ഞങ്ങൾ വിരോധം കാണുന്നില്ല എന്നാൽ യഥാർത്ഥമായ ബ്രഹ്മചര്യാശ്രമം സമാവർത്തനത്തോടുകൂടി അവസാനിപ്പിക്കുന്നത് ദോഷമാകുന്നു. സമാവർത്തനത്തിന്നശേഷം ഇഷ്ടിവപ്രകൃതിലോ തിരുനാവായയിലോ, വെച്ചു നടന്നുവരുന്ന അദ്ധ്യയനരീതിയെ അനുസരിക്കുവാൻ ആഗ്രഹമുള്ളവർ അവിടങ്ങളിൽവെച്ചു വേദാദ്ധ്യയനം ക്രമമായും ചിട്ടയായും ബ്രഹ്മചര്യത്തോടുകൂടി നടത്തേണ്ടതാ

ണെന്നും, അതല്ലെങ്കിൽ നമ്പൂതിരിമാർക്ക് പ്രത്യേകം ഏൎപ്പെടുത്തുന്നതായ വിദ്യാലയത്തിൽ പ്രവേശിച്ച് സംസ്കൃതസാഹിത്യവും പൌരസ്ത്യവിദ്യകളും പഠിക്കുകയും, വ്യാവഹാരികവും ജീവിതമാൎഗ്ഗത്തിന്നുതകുന്നതുമായ നവീനവിദ്യകളും, ശാസ്ത്രങ്ങളും അഭ്യസിക്കുകയും, ഈ വിദ്യാലയത്തിലെ ചിട്ടകൾക്കും ബ്രഹ്മചൎയ്യനിബന്ധനകൾക്കും അനുസരിച്ച് ആദ്ധ്യാത്മികമായും, മാനസികമായും, ശാരീരമായും ഉള്ള സംസ്കാരങ്ങളെ ക്രമപ്പെടുത്തുകയും ചെയ്യേണ്ടതാണെന്നും ഞങ്ങൾ പ്രബലമായി അഭിപ്രായപ്പെട്ടുകൊള്ളുന്നു.

നമ്മുടെ കന്യകാപ്രദാനവിഷയത്തിൽ നൂതനമായുണ്ടായിത്തീൎന്നിരിക്കുന്ന ചില അഭിപ്രായങ്ങളെപ്പററി ഈയവസരത്തിൽ ഒന്നും പറയാതിരിപ്പാൻ നിവൃത്തിയില്ല. ഋതുമതീവിവാഹം ധൎമ്മശാസ്ത്രങ്ങളാൽ നിഷേധിക്കപ്പെട്ടിട്ടുള്ളതാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. പുരാതനകാലം മുതൽക്കുതന്നെ നമ്പൂതിരിമാർ നടത്തിവരുന്ന ഈ ജാതിവിവാഹക്രമം ധൎമ്മവിരുദ്ധമാണെന്നു പറവാൻ പാടുള്ളതല്ല. പുരാതനാൎയ്യന്മാർ ഋതുമതികളായ നാരീജനങ്ങളെ ധാരാളം വിവാഹം ചെയ്തു വന്നിരുന്നുവെന്ന് നമ്മുടെ ഇന്ത്യാചരിത്രം സ്പഷ്ടമായിപ്പറയുന്നുണ്ട്. നവീനന്മാരായ ചില സ്മൃതികാരന്മാർ ഋതുമതിവിവാഹത്തെ നിഷേധിച്ചിട്ടുണ്ടെങ്കിലും പഴയ നടപ്പും സ്മൃതികളും ഋതുമതീവിവാഹത്തെ നിഷേധിക്കുന്നില്ല. കിഴക്കൻജില്ലകളിലെ ബ്രാഹ്മണജാതിക്കാർ ഋതുമതിവിവാഹത്തെ നിഷേധമായിക്കരുതുകയും, സ്ത്രീകളെ ബാല്യകാലത്തിൽതന്നെ വിവാഹം ചെയ്തുകൊടുക്കുകയും, ചെയ്തുവന്നതായിരിക്കാം. ഈ ശൈശവവിവാഹദോഷത്തെപ്പററി ഭാരതഖണ്ഡത്തിലെ അനേകം

യോഗ്യന്മാർ ആക്ഷേപിച്ചുവരികയും, ആ സമ്പ്രദായം നിൎത്തൽ ചെയ്യേണമെന്നു നിർബ്ബന്ധമായി ഉപദേശിച്ചുവരികയും ചെയ്യുന്ന ഈ കാലത്ത് അതൊന്നും കേൾക്കാതെ കിടക്കുന്ന ജില്ലക്കാരുടെ ആപൽക്കരമായ മാർഗ്ഗങ്ങളെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നത് വലിയ ദോഷമാകുന്നു. യുക്തികൊണ്ടും, ശാസ്ത്രംകൊണ്ടും, നടപ്പുകൊണ്ടും, ദോഷകരമാണെന്ന് ഒരിക്കലും കാണാത്തതായ ഋതുമതിവിവാഹം മലയാളികളായ നമ്പൂരിമാർ സ്വീകരിച്ചിരിക്കുന്നത് ഒരിക്കലും തെറ്റാണെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല. നേരെമറിച്ച് ബ്രഹ്മചര്യാശ്രമത്തെ കുറെക്കൂടി ദീർഘിപ്പിക്കണമെന്നു ഞങ്ങൾ പ്രബലമായി അഭിപ്രായപ്പെടുന്നതിനാൽ ശൈശവവിവാഹം ആവുന്നേടത്തോളം ചുരുക്കേണ്ടതാണെന്നുകൂടി ഈ അവസരത്തിൽ പറഞ്ഞുകൊള്ളുന്നു.

നമ്മുടെ പഴയ ധർമ്മാചാരങ്ങൾ വിട്ടുകൂടാതെ നടത്തുവാൻ സാധിക്കയില്ലെന്നും, ശ്രുത്യാദ്യും, സത്യവിരോധമായും, ആചാരങ്ങൾ തെറ്റിനടക്കുന്നതിനെക്കാൾ അവയെ കാലോചിതമായി ഭേദപ്പെടുത്തുകയാണു നല്ലതെന്നും മററുമുള്ള അഭിപ്രായത്തെപ്പററിയും രണ്ടുവാക്കു ഇവിടെ പറയാവുന്നതാണ്. ധർമ്മത്തിന്റെ യഥാർത്ഥമായ തത്വങ്ങൾക്കു വിരോധംകൂടാതെ അതാതു കാലത്തും, അവസ്ഥകളിലും ഭേദപ്പെട്ടുവരുന്ന ശാരീരസൌകര്യങ്ങളെ നിറവേററുവാനും, ശരീരത്തിന്റെ ആരോഗ്യരക്ഷയെ നിലനിർത്തുവാനും, വേണ്ടി അത്യന്താപേക്ഷിതമായ ആചാരഭേദങ്ങളെ സ്വീകരിക്കുന്നതിനു വലിയ വിരോധമുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. ദേഹരക്ഷ അവശ്യം ചെയ്യേണ്ടതാകയാൽ അതിനുവേണ്ടി സ്വീകരിക്കേണ്ടുന്ന ആചാരസൌ

കൎമ്മങ്ങളും കേവലം നിഷിദ്ധമാണെന്നു പറഞ്ഞുകൂടാ. “ശരീരമാദ്യം ഖലുധൎമ്മസാധനം” എന്നു കാളിദാസമഹാകവി പറഞ്ഞിട്ടുള്ളതു വളരെ ശരിയാകുന്നുവല്ലൊ. കാലദേശാവസ്ഥകൾക്കനുസരിച്ച് ധൎമ്മാചാരങ്ങളെ ഭേദപ്പെടുത്തുന്നതിന്ന് സ്മൃതികാരന്മാരും വിരോധം പറഞ്ഞിട്ടില്ല. “സ്വഗ്രാമെ പൂൎണ്ണമാചാരം അന്യഗ്രാമെ തദൎദ്ധകം പട്ടണെ പാദമാചാരം പഥിശൂദ്രവദാചരേൽ” ഈ സ്മൃതിവചനം നാം എല്ലാവരും കേട്ടിട്ടുണ്ടല്ലൊ. സ്മൃതിവചനങ്ങളെല്ലാം സൂക്ഷ്മമായി പരിശോധിക്കുന്നതായാൽ ദേഹരക്ഷക്കുവേണ്ടി ആചാരങ്ങളെ ചുരുക്കാമെന്നും ഭേദപ്പെടുത്താമെന്നും നമുക്ക് അറിവാൻ കഴിയുന്നതാണ്. ഈ കാൎയ്യത്തിൽ നാം എപ്പോഴും സൂക്ഷിക്കേണ്ടത് എന്തെന്നാൽ കാൎയ്യാൎത്ഥമായും ധൂൎത്തായും ആചാരഭ്രംശം വരുത്തുവാൻ ഒരിക്കലും പാടുള്ളതല്ലെന്നും, അങ്ങിനെ ചെയ്യുന്നത് തപസ്സിന്നും ധൎമ്മത്തിന്നും വിരോധമായിത്തീരുന്നതാകുന്നു. ഇപ്പോഴത്തെ കാലഗതി നോക്കുന്നതായാൽ നമ്പൂതിരിമാരുടെ ജീവിതമാൎഗ്ഗത്തിന്നുള്ള ചില വൃത്തിസൌകൎയ്യങ്ങളും ഏൎപ്പെടുത്തേണ്ടിവരുമെന്നു ഞങ്ങളും മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. കൃഷി മുതലായ തൊഴിലുകളിൽ നമ്പൂതിരിമാർ പ്രവേശിക്കേണ്ടിവരുമെന്നും ആവക വ്യവസായങ്ങളിലും ഉദ്യോഗങ്ങളിലും, നടത്തുന്നവസരങ്ങളിൽ പലപ്പോഴും ദേഹരക്ഷക്ക് സൌകൎയ്യപ്പെടുന്നതും ഔചിത്യവൃത്തിക്കനുഗുണമായ ചില ആചാരങ്ങളും സ്വീകരിക്കേണ്ടിവരുന്നതാകുന്നു, ആ പക്ഷത്തിൽ അതാതവസ്ഥകളിലും ദേശങ്ങളിലും ഇരിക്കുന്ന നമ്പൂതിരിമാർ ധൎമ്മത്തിന്റെ യഥാൎത്ഥമായ തത്വങ്ങൾക്കു വിരോധംകൂടാത്ത നിലയിൽ അതതു ദേശാചാരങ്ങളേയും, അതാതവസ്ഥകൾക്കനുസരിച്ചു

ല്ലെന്നും, പുരാതനഹിന്തുധൎമ്മങ്ങളും വിദ്യകളും പഠിപ്പിക്കു വാൻവേണ്ടി നമ്പൂതിരിമാൎക്കു പ്രത്യേകവിദ്യാലയങ്ങൾ ഏൎപ്പെടുത്തേണ്ടതാണെന്നും; കാലദേശാവസ്ഥകൾക്കനുസരിച്ച് ധൎമ്മാചാരങ്ങളെ ക്രമപ്പെടുത്തുന്നതിനു വിരോധമില്ലെന്നും, ഈ കാൎയ്യത്തിൽ നാം മുഖ്യമായി ആലോചിക്കേണ്ടതു ധൎമ്മത്തിന്റെ യഥാൎത്ഥമായ തത്വങ്ങൾക്ക് ഹാനിവരുവാൻ പാടില്ലെന്നും വൈദികധൎമ്മങ്ങളും ശാരീരധൎമ്മങ്ങളും തമ്മിൽ ഏടയുന്ന സംഗതികളിൽ ശാരീരധൎമ്മങ്ങൾക്കാണ് അധികം വിലവെക്കേണ്ടതെന്നും ആവശ്യമേടത്തോളം ഈ രണ്ടു ധൎമ്മങ്ങളും തമ്മിൽ ഏടയാതിരിപ്പാൻ നോക്കേണ്ടതാണെന്നും ധൎമ്മകാൎയ്യങ്ങളിൽ ദേഹരക്ഷയും വ്യക്തിരക്ഷയും മറന്നുപോകരുതെന്നും ഇങ്ങിനെ നമ്മുടെ ധൎമ്മാനുഷ്ഠാനങ്ങൾ വീഴ്ച വരാതെ നടത്തുന്നതായാൽ അഭിവൃദ്ധിവരുമെന്നും, ഞങ്ങൾ പറഞ്ഞുകൊള്ളുന്നു.

# സ്വധർമ്മാനുഷ്ഠാനം

നമ്പൂതിരിയോഗക്ഷേമസഭയുടെ

കോട്ടക്കൽ ഉപസഭക്കാർ

തയ്യാറാക്കിയ

# മെമ്മറാണ്ഡം



1092 ചിങ്ങം 5-ാംനു-ത്തെ

ഒന്നാം വാർഷികയോഗത്തിൽ

പാസ്സാക്കിയത്.

L. S. Press—Kottakal.

1917

Price 1 anna.] [ വില 1 അണ.

നമ്പൂതിരിമാരുടെ സ്വധൎമ്മാനുഷ്ഠാനത്തെപ്പററി

കോട്ടയ്ക്കൽ എൻ. വൈ. ഉപസഭയുടെ ഒരു

ഉപസഭക്കാർ തയ്യാറാക്കിയ

# മെമ്മോറാണ്ടം

1092 മേടമാസം 24-ാംനു-കൂടിയ കോട്ടക്കൽ എൻ. വൈ. ഉപസഭയുടെ ഒരു യോഗത്തിൽ എൻ. വൈ. മഹാസഭയുടെ ഒമ്പതാം വാർഷികയോഗത്തിൽ പാസ്സാക്കിയതും, ഈ ഉപസഭക്കു അയച്ചുതന്നതും ആയ നമ്പൂതിരിമാരുടെ സ്വധൎമ്മാനുഷ്ഠാനവിഷയമായ ഒരു തീൎപ്പിന്റെ നേർപകർപ്പു വായിച്ചു റിക്കാർട്ടാക്കുകയും കരിപ്പാലെ നാരായണൻനമ്പൂതിരി അവർകൾ അഭിപ്രായപ്പെടുകയും കട്ടുമംഗലത്തു രാമൻനമ്പൂതിരി അവർകൾ അനുവദിക്കുകയും ചെയ്തപ്രകാരം നമ്പൂതിരിമാരുടെ സ്വധൎമ്മാനുഷ്ഠാനം ഏതുവിധം ക്രമപ്പെടുത്തേണ്ടതാണെന്നും മററും സംഗതിക്ക് ഒരു സ്കീം തയ്യാറാക്കി ഉപസഭയുടെ പൊതുയോഗത്തിൽ കൊണ്ടുവരുവാൻ ഈ ഉപസഭക്കാരെ അധികാരപ്പെടുത്തുകയും ചെയ്തു.

2. നമ്പൂതിരിമാരുടെ സ്വധൎമ്മാനുഷ്ഠാനത്തെപ്പററി തയ്യാറാക്കുന്ന ഈ മെമ്മോറാണ്ടത്തിൽ താഴെ കാണിച്ച മുഖ്യ സംഗതികൾ പ്രത്യേകമായി ആലോചിക്കേണ്ടതാണെന്നു ഞങ്ങൾ വിചാരിക്കുന്നു:—

(a) ധൎമ്മത്തിന്റെ സ്വരൂപവും, ലക്ഷണവും, ഏ

ന്താണ്?

(b) കേരളത്തിലെ ബ്രാഹ്മണരായ നമ്പൂതിരിമാരുടെ പ്രത്യേകമായ ധർമ്മങ്ങൾ എന്തെല്ലാമാണ്?

(c) നമ്പൂതിരിമാരുടെ ധർമ്മാചാരങ്ങളെ നടത്തുന്നതിന്നു വല്ല പ്രതിബന്ധവും ഉണ്ടോ? ഉണ്ടെങ്കിൽ എന്തെല്ലാമാണ്.

(d) ഈവക പ്രതിബന്ധങ്ങൾ (ഉണ്ടെങ്കിൽ) ഇല്ലാതാക്കുവാൻ മാർഗ്ഗമെന്താണ്?

(e) ഇപ്പോഴത്തെ കാലത്തിന്നനുസരിച്ച് നമ്പൂതിരിമാരുടെ സമുദായ ഉള്ള ധർമ്മാചാരങ്ങൾക്ക് വല്ല ഭേദഗതിയും വരുത്തേണ്ടതുണ്ടോ? ഉണ്ടെങ്കിൽ അത് ഏതു വിധം വേണം?

3. ധർമ്മത്തിന്റെ സ്വരൂപവും ലക്ഷണവുമെന്താണ്?— ധർമ്മം എന്ന വാക്ക് ഒരു സംസ്കൃതപദമാകുന്നു. 'ധ്രിയതേ അനേന ഇതി ധർമ്മഃ' എന്നാണ് ഇതിന്റെ ധാത്വർത്ഥം ചിന്തിക്കാവുന്നത്. ഇതിന്റെ അർത്ഥമെന്തെന്നാൽ ലോകം അല്ലെങ്കിൽ ജനസമുദായം യാതൊന്നിനെക്കൊണ്ടു ധരിക്കപ്പെടുന്നുവോ അല്ലെങ്കിൽ രക്ഷിക്കപ്പെടുന്നുവോ അത് ധർമ്മം എന്നാകുന്നു. അപ്പോൾ ജനസമുദായത്തിന്റെ രക്ഷക്കു വേണ്ടി നിർമ്മിക്കപ്പെട്ടതും, നാം എല്ലാവരും അനുസരിക്കേണ്ടതും ആയ നിയമങ്ങളാണ് ധർമ്മമെന്ന പദത്താൽ അറിയപ്പെടുന്നത്. നമ്മുടെ വേദങ്ങളിലും, മഹർഷിമാർ ഉണ്ടാക്കിയതായ സ്മൃതികളിലും പ്രതിപാദിച്ചിരിക്കുന്ന വിധിനിഷേധവാക്യങ്ങളുടെ തത്വാർത്ഥം ആലോചിക്കുന്നതായാൽ ധർമ്മത്തിന്റെ സ്വരൂപവും ഏതാണ്ടു മനസ്സിലാകാവുന്നതാണ്. നവീനവിദ്വാന്മാരായ പാശ്ചാത്യന്മാർ, അല്ലെങ്കിൽ ഇംഗ്ലീഷുകാർ 'ലാ' (നിയമശാസ്ത്രം) എന്ന

ഷകളെകൊണ്ടു സൂചിപ്പിക്കുന്ന അൎത്ഥവും ധൎമ്മമെന്നവാ
ക്കുകൊണ്ടു നാം പറയുന്ന അൎത്ഥവും ഏതാണ്ടു യോജി
ക്കുമെന്നു വിചാരിക്കാം. അവരുടെ നിയമശാസ്ത്രവും ജ
നസമുദായത്തിന്റെ രക്ഷക്കുവേണ്ടി ഓരോ പണ്ഡിതന്മാ
രാൽ ഓരോ കാലങ്ങളിൽ നിൎമ്മിക്കപ്പെട്ടതാകുന്നു. എന്നാൽ
നമ്മുടെ വേദങ്ങളിലും സ്മൃതികളിലും പറയപ്പെടുന്ന ധൎ
മ്മത്തിന്റെ സ്വഭാവം എന്താണെന്നാണല്ലൊ ഇനി ആ
ലോചിക്കേണ്ടതു്. വളരെ വിസ്താരത്തിലും വളരെ നിഷ്കൎഷി
ച്ചും പ്രതിപാദിക്കപ്പെട്ടിരിക്കുന്ന ഈ ധൎമ്മത്തിന്റെ സ്വ
ഭാവവും, വിഭാഗങ്ങളും മറ്റും ക്ലിപ്തമായി ആലോചിക്കു
വാൻ ഈ ചുരുങ്ങിയ മരുമക്കത്തായത്തിൽ സ്ഥലമനുവദി
ക്കുന്നില്ല. നമ്മുടെ പ്രകൃതകാൎയ്യത്തിന്നു ആവശ്യമുള്ളേട
ത്തോളംമാത്രം പറയുന്നതു് ഒഴിച്ചു കൂടാത്തതാകയാൽ അത്ര
മാത്രം അതിനെപ്പററി ഇവിടെ എടുത്തുപറയാം. സ്മൃതി
കളുടെ അൎത്ഥം ആലോചിക്കുമ്പോൾ വൎണ്ണാശ്രമങ്ങളുടെ
പ്രഭാവത്തെപ്പററിയാണു ഒന്നാമതായി നമുക്കു് ഒരു ബോധ
മുണ്ടാകുന്നതു്. വൎണ്ണധൎമ്മങ്ങളും ആശ്രമധൎമ്മങ്ങളും
ഇപ്പോൾ ചില വിദ്വാന്മാൎക്കു കുറെ ഒക്കെ ആക്ഷേപവി
ഷയമാകുന്നുണ്ടെങ്കിലും ഞങ്ങളുടെ അഭിപ്രായത്തിൽ ആ
വക ധൎമ്മങ്ങൾ നമ്മുടെ ഹിന്ദുസമുദായത്തിന്റെ നില
നില്പിന്നും രക്ഷക്കും വളരെ ആവശ്യമായിട്ടുള്ളതാകയാൽ
ആവക ധൎമ്മങ്ങളെ ആവുന്നിടത്തോളം കൈക്കൊള്ളു
കയും അനുസരിക്കേണ്ടതുമാകുന്നു. ഈവക വൎണ്ണാശ്രമ
ങ്ങളിൽ കാലത്തിന്നനുസരിച്ചു വല്ല മാററങ്ങളും വന്നുചേൎ
ന്നിട്ടുണ്ടെങ്കിലും അതുകളിൽ അന്തൎഭവിച്ചു കിടക്കുന്നതാ
യ തത്വങ്ങൾ വിട്ടുകളയാതേയും അതുകളെ പ്രമാണപ്പെടു
ത്തിയും നമ്മുടെ പ്രത്യേകമായ കാലദേശാവസ്ഥകൾക്കനു

ശരിച്ചു രക്ഷിച്ചു പോരേണ്ടതു നമ്മുടെ കൃത്യമാകുന്നു.

ആദ്യത്തിൽ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇങ്ങിനെ നാലു ജാതികൾ സൃഷ്ടിക്കപ്പെട്ടുവെന്നും അവൎക്കു പ്രത്യേകം ചില പ്രവൃത്തികളെ വിഭജിച്ചുകൊടുത്തുവെന്നും അതിൽ വൈദികമായും, തപസ്സിനെ അല്ലെങ്കിൽ ആദ്ധ്യാത്മികശക്തിയെ വൎദ്ധിപ്പിക്കുന്നതായും ഉള്ള ആചാരങ്ങൾ ബ്രാഹ്മണൎക്കും ലോകത്തിന്റെ രക്ഷാകൎത്തൃത്വവും, യുദ്ധസംബന്ധമായ പ്രവൃത്തികളും ക്ഷത്രിയൎക്കും, കൃഷി, വാണിജ്യം, പശുപാലനം മുതലായി നാട്ടിലേക്കു ധനസമൃദ്ധിയെ ഉണ്ടാക്കുന്നതായ വൃത്തികൾ വൈശ്യൎക്കും മേൽപറഞ്ഞ മൂന്നുവിധവൃത്തികളിലും സഹായം ചെയ്യുന്നതായും ജനസമുദായത്തിന്റെ ഉൽഗതിക്കാവശ്യമായും ഉള്ള മറ്റെല്ലാ പ്രവൃത്തികളും ശൂദ്രൎക്കും നിയമിച്ചു വെക്കുകയാണ് ചെയ്തതു് എന്നും നാം കാണുന്നു. പ്രവൃത്തിവിഭാഗത്തിന്റെ ആവശ്യകതയെപ്പറ്റി പാശ്ചാത്യന്മാരായ ലോകതത്വജ്ഞന്മാർ വളരെ ഗ്രന്ഥങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഈ കാലത്തു നമ്മുടെ സ്മൃതികാരന്മാരായ മഹൎഷിമാർ കണ്ടുപിടിച്ചതായ ഈ വൎണ്ണധൎമ്മങ്ങളുടെ മാഹാത്മ്യത്തെപ്പറ്റി വിശേഷിച്ച് പറയേണ്ടതുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. പ്രസ്തുത നാലുവിധമായ വൎണ്ണധൎമ്മങ്ങളിൽ ആദ്യത്തെ ധൎമ്മത്തെപ്പറ്റി മാത്രമേ ഞങ്ങൾ ഇവിടെ ആലോചിക്കുന്നുള്ളു. എന്നുവെച്ചാൽ വൈദികമായും സ്മാൎത്തമായും ഉള്ള ധൎമ്മാചാരങ്ങളെപ്പറ്റിയാണു നാം മുഖ്യമായി ആലോചിക്കേണ്ടതു്. ഇതിന്നുപുറമേ ബ്രാഹ്മണൎക്കു വിഹിതമായ നാലാശ്രമധൎമ്മങ്ങളേയും ചിന്തിക്കേണ്ടുന്നതാണ്. ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്യാസി ഇങ്ങിനെ നാലാശ്രമികളെ ബ്രാഹ്മണരുടെ ഇ

ടയിൽ കാണാവുന്നതാണു്. ഈ നാലിൽ ഏതെങ്കിലും ഒരു ആശ്രമത്തിലല്ലാതെ ബ്രാഹ്മണൎക്കു ജീവിക്കുവാൻ പാടുള്ളതല്ല. ആശ്രമജീവിതം ബ്രാഹ്മണരുടെ മാതൃകാജീവിതമാകുന്നു. അതാണു അവരുടെ ആദ്ധ്യാത്മികശക്തിയെ നിലനിൎത്തിപ്പോരുന്നതു്. ആശ്രമജീവിതം മററുള്ള വൎണ്ണങ്ങൾക്കനുകരിക്കുന്നതു കേവലം അസാദ്ധ്യമാകുന്നു. അതിനാൽ ഹിന്തുമതപ്രകാരം ഈവക വൈദികകൎമ്മങ്ങളും തപോവൃത്തികളും ആചരിക്കുവാനും തെററാതെ അനുഷ്ഠിക്കുവാനും കേരളബ്രാഹ്മണരായ നമ്പൂതിരിമാർ എപ്പോഴും ചുമതലപ്പെട്ടവരാകുന്നു. അവർ ഈ ചുമതലയെ നിറവേററാതെപക്ഷം ആദ്ധ്യാത്മികശക്തി ലോകത്തിൽനിന്നു് അസ്തമിച്ചുപോവുകയും ആ പക്ഷത്തിൽ നാട്ടിലെ സൽഗുണങ്ങൾ മിക്കതും ഇല്ലാതാവുകയും, അതുനിമിത്തം ജനസമുദായത്തിന്റെ സ്ഥിതിയെല്ലാം തകരാറായിത്തീരുവാൻ സംഗതിയാവുകയും ചെയ്യും. അതിനാൽ നമ്പൂതിരിമാർ മേൽപ്പറഞ്ഞതായ അവരുടെ ചുമതലയായ ത്രിവിധകൎമ്മങ്ങളുമും നിൎവ്വഹിക്കേണ്ടതാണെന്നു് ഞങ്ങൾ പ്രബലമായും അഭിപ്രായപ്പെട്ടുകൊള്ളുന്നു.

4 കേരളബ്രാഹ്മണരായ നമ്പൂതിരിമാരുടെ പ്രത്യേകമായ ധൎമ്മങ്ങൾ എന്തെല്ലാമാണു്?—വൈദികങ്ങളായ കൎമ്മങ്ങൾ വിധിപ്രകാരം നടത്തുകയും തപസ്സ് അല്ലെങ്കിൽ ആദ്ധ്യാത്മികശക്തി വൎദ്ധിപ്പിക്കുകയും ആണു ബ്രാഹ്മണരുടെ മുഖ്യമായ ധൎമ്മമെന്നു മേൽവകുപ്പിൽ പ്രസ്താവിച്ചുവല്ലോ. ശ്രൗതം, സ്മാൎത്തം ഇങ്ങിനെ വൈദികകൎമ്മങ്ങൾ രണ്ടുവിധത്തിലുണ്ടു്. അതിൽ സ്മാൎത്തകൎമ്മങ്ങൾ എല്ലാബ്രാഹ്മണൎക്കും നിൎബ്ബന്ധമായിട്ടുള്ളതാണു്. ശ്രൗതകൎമ്മങ്ങൾ മലയാളത്തിൽ പ്രത്യേകം ചില ഇല്ലക്കാർ മാത്രമേ

ചെയ്യുവരാവല്ലൂ. ഗർഭാധാനം മുതലായ ഷോഡശക്രിയകൾ സ്മാർത്തങ്ങളായ കർമ്മങ്ങളാകുന്നു. അഗ്ന്യാധാനം, അഗ്നിഷ്ടോമയാഗം, അഗ്നി മുതലായവ ശ്രൌതകർമ്മങ്ങളുമാകുന്നു. ഇതുകൂടാതെ അനേകം യജ്ഞങ്ങൾ വേദങ്ങളിൽ വിധിച്ചു കാണുന്നുണ്ടെങ്കിലും അതുകളൊന്നും മലയാളത്തിൽ ഇപ്പോൾ ചെയ്യുവരുന്നില്ല. ഈ ശ്രൌതസ്മാർത്തകർമ്മങ്ങൾ നമ്മുടെ ആചാരവിധികൾക്കനുസരിച്ച് നമ്പൂതിരിമാർ വിഴ്ചകൂടാതെ നടത്തുന്നതാകുന്നു. അദ്ധ്യയനം, അദ്ധ്യാപനം, യജനം, യാജനം, ദാനം പ്രതിഗ്രഹം ഇങ്ങിനെയുള്ള ഷൾകർമ്മങ്ങളുടെ അധികാരം ബ്രാഹ്മണർക്കുള്ളതാകുന്നു. ഈ വക കർമ്മങ്ങളുടെ വിസ്താരമായ വിവരണം ആവശ്യമാണെങ്കിലും തൽക്കാലം ഞങ്ങൾ അതിന് ഒരുങ്ങുന്നില്ല. മലയാളത്തിൽ നടപ്പുള്ള സൂത്രങ്ങൾക്കും സ്മൃതികൾക്കും അനുസരിച്ച കർമ്മങ്ങൾ നടത്തുന്നതാണെന്നു മാത്രം പറഞ്ഞുകൊള്ളുന്നു.

എന്നാൽ നമ്പൂതിരിമാരുടെ ധർമ്മങ്ങളെപ്പറ്റിച്ചിന്തിക്കുന്ന സമയം ഏതെല്ലാം അവർക്ക് ധർമ്മല്ലാത്തതാണെന്നു കൂടി ചിന്തിക്കുന്നതു ആവശ്യമാണല്ലോ. പാശ്ചാത്യപരിഷ്കാരം നമ്മുടെ ഭാരതഖണ്ഡത്തിൽ പ്രചരിക്കുവാൻ തുടങ്ങിട്ടു കുറെക്കാലമായി അവരുടെ (പാശ്ചാത്യന്മാരുടെ) നാഗരികത്വവും വളരെ പുഷ്ടിയിൽ വന്നിരിക്കുന്നതായ സാഹിത്യഗ്രന്ഥങ്ങളും ഗാർഹ്യജീവിതത്തിൽ അല്ലെങ്കിൽ ലൌകികജീവിതത്തിൽ അവർ സമ്പാദിച്ചിരിക്കുന്നതായ വിഭവങ്ങളുടേയും ശാസ്ത്രീയജ്ഞാനത്തിന്റേയും, ഐശ്വര്യാഡംബരവും ഇങ്ങിനെ തുടങ്ങി പല സംഗതികളാലും ഇന്ത്യക്കാരായ നമ്മുടെ മനസ്സ് പലപ്പോഴും ആകർഷിക്കപ്പെട്ടുപോകുന്നു. അതുനിമിത്തം നമ്മുടെ പുരാതനമായ ഹിന്ദു

ജീവിതത്തിന്റെ തത്വങ്ങളെ നാം പലപ്പോഴും വിസ്മരിച്ചു പോകുന്നു. ആദ്ധ്യാത്മികപരിഷ്കാരമാണു ബാഹ്യപരിഷ്കാരത്തെക്കാൾ ശ്രേഷ്ഠമായിട്ടുള്ളതെന്നു നാം മറന്നു കളയുന്നു. പാശ്ചാത്യപരിഷ്കാരത്തിലും, ആംഗലവിദ്യകളിലും, ശാസ്ത്രങ്ങളിലും, നമുക്കു ഗ്രഹിക്കേണ്ടതായും, അനുസരിക്കേണ്ടതായും ഉള്ള അനേകം കാര്യങ്ങൾ ഉണ്ടെങ്കിലും അവരുടെ ബാഹ്യപരിഷ്കാരത്തെമാത്രം കാര്യമാക്കി അന്ധപരമ്പരയായി അവരുടെ ബാഹ്യജീവിതത്തെ മാതൃകയാക്കി നമ്മുടെ ജീവിതത്തെ ക്രമപ്പെടുത്തുന്നതു ഒരിക്കലും നന്നായിരിക്കുകയില്ല. ബാഹ്യപരിഷ്കാരം കേവലം ത്യാജ്യമാണെന്നു ഞങ്ങൾ പറയുന്നില്ല. എന്നാൽ ആദ്ധ്യാത്മികപരിഷ്കാരത്തെ ബാധിക്കുന്നതായ ബാഹ്യപരിഷ്കാരം ഒരിക്കലും സ്വീകരിക്കുവാൻ പാടുള്ളതല്ലെന്നു നാം ധരിക്കേണ്ടതാകുന്നു. പ്രാതസ്സ്നാനം, സ്വാദ്ധ്യായം, ശുചിയായ ഭക്ഷണം, പരിശുദ്ധമായ ജീവിതം (രാഗദ്വേഷാദികൾ കൂടാതെയും സമഭാവനയോടും, ശ്രദ്ധ, സമുദായസ്നേഹം, മുതലായ ഗുണങ്ങളോടും കൂടിയുള്ള ജീവിതം) ഇതുകൾ എല്ലാം വിടാതെ കൈക്കൊള്ളുകയും, സന്ധ്യാവന്ദനം മുതലായ നിത്യകർമ്മങ്ങളും, ആശൗചം മുതലായ വൈദികവിധികളും തെറ്റാതെയും വീഴ്ചവരാതെയും നടത്തുകയും ചെയ്യേണ്ടതാകുന്നു. ദേഹശുദ്ധിയും, ആത്മശുദ്ധിയും, നമ്പൂതിരിമാരുടെ ഒരു പ്രത്യേകധനമാണെന്നു നാം ധരിച്ചിരിക്കണം. ഈ അവസരത്തിൽ നമ്മുടെ ആശ്രമജീവിതത്തെസ്സംബന്ധിച്ചുകൂടി രണ്ടു വാക്കു പറയേണ്ടുന്നതാണ്. ഉപനയനം കഴിഞ്ഞു സമാവർത്തനംവരെയുള്ള കാലമാണു ബ്രഹ്മചര്യാശ്രമത്തിൽ നാം ഇരിക്കുന്നതു. ഈ കാലം നമുക്കു നാലുകൊല്ലംമുതൽ എട്ടുകൊല്ലംവരെ നിലനില്ക്കുന്നു. വാസ്തവം പറയുന്നതാ

യാൽ ഇത്ര ചുരുങ്ങിയകാലംകൊണ്ടു ബ്രഹ്മചര്യാശ്രമം ദീക്ഷിച്ച് ഗൃഹസ്ഥാശ്രമത്തിലേക്കോ, മററുവല്ല ആശ്രമങ്ങളിലേക്കോ, പ്രവേശിക്കുവാൻ തക്കയോഗ്യത നമുക്ക് ഉണ്ടാവുമെന്നു ഒരിക്കലും വിചാരിച്ചുകൂടാ. ആശ്രമജീവിതമാണ് ബ്രാഹ്മണന്റെ മുഖ്യധർമ്മമെന്നു ഞങ്ങൾ മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഈ തത്വത്തിന്റെ പ്രാമാണ്യം സമ്മതിക്കുന്നപക്ഷം ബ്രഹ്മചര്യാശ്രമം ഇത്ര ചുരുങ്ങിയ കാലംകൊണ്ടു മുഴുമിക്കുന്നതു ശാസ്ത്രംകൊണ്ടും, യുക്തികൊണ്ടും ആലോചിക്കുമ്പോൾ കേവലം അനുചിതമാണെന്ന് ഞങ്ങൾ വിചാരിക്കുന്നു. ചുരുങ്ങിയതു പന്ത്രണ്ടു കൊല്ലവും, ഏററവും നാല്പത്തെട്ട് സംവത്സരവും, ബ്രഹ്മചര്യാശ്രമം ദീക്ഷിച്ചു പോന്നിരുന്നുവെന്നു മനുസ്മൃതിയിൽ കാണുന്നു. അന്നുണ്ടായിരുന്ന ഗുരുകുലവിദ്യാഭ്യാസം ബ്രഹ്മചര്യാശ്രമകാലത്താണ് ആര്യന്മാർ നടത്തിപ്പോന്നിരുന്നത്. ഈ ആശ്രമത്തിന്റെ അവസാനത്തോടുകൂടി വിദ്യാഭ്യാസം ഏതാണ്ടു മുഴുമിക്കുകയും, അതിനുശേഷം ബ്രാഹ്മണർ ഗൃഹസ്ഥാശ്രമത്തിലേക്കോ, മററു വല്ല ആശ്രമങ്ങളിലേക്കോ, പ്രവേശിക്കുകയും ചെയ്തിരുന്നു. ആശ്രമത്തിലല്ലാതെ ബ്രാഹ്മണൻ ക്ഷണമെങ്ങും ഇരിക്കുവാൻ പാടില്ലെന്നുള്ള തത്വം അവർ എപ്പോഴും പ്രബലപ്പെടുത്തിപ്പോരികയും ചെയ്തിരുന്നു. ഈ വക സംഗതികൾ ആലോചിക്കുമ്പോഴും ആശ്രമജീവിതത്തിന്റെ മാഹാത്മ്യത്തെപ്പററി ചിന്തിക്കുമ്പോഴും നമ്മുടെ ഇടയിൽ ഇപ്പോൾ നടപ്പുള്ള ബ്രഹ്മചര്യാശ്രമവും, (ഗുരുകുലവാസവും) അതിനുശേഷം നാം അനുവർത്തിച്ചുവരുന്ന ആശ്രമജീവിതത്തിന്റെ സ്ഥിതിയും കേവലം നാമമാത്രമാണെന്ന് പറയാതിരിപ്പാൻ നിവൃത്തിയില്ല. നമ്മുടെ ആശ്രമജീവിതം കുറെ അധികം നന്നായി സംസ്കരിക്കുകയും ആ

ശ്ശക്തികൾക്കെതിരെ പ്രബലപ്പെടുത്തുവാൻ കുറേക്കൂടി ശ്രമിക്കുകയും, ചെയ്യാൻ സാധിക്കില്ലെങ്കിൽ, ബ്രാഹ്മണർ എന്നുള്ള ശബ്ദവും കൂടി കേവലം നാമമാത്രമായി പരിണമിച്ചുകളം. ബ്രഹ്മചര്യാശ്രമത്തിന്റെ സംസ്കാരത്തെപ്പറ്റിയും, ഗുരുകുലവിദ്യാഭ്യാസത്തിന്റെ ആവശ്യകതയെപ്പറ്റിയും, ഞങ്ങൾ ഇതോടുകൂടി വേറെ തയ്യാറാക്കുന്നതായ വിദ്യാഭ്യാസമെമ്മോറാണ്ഡത്തിൽ കുറെ അധികം വിസ്താരമായി പറഞ്ഞിരിക്കകൊണ്ടു് അതിനെപ്പറ്റി ഇവിടെ എടുത്തു പറയുന്നില്ല. മററുള്ള ആശ്രമങ്ങളുടെ സ്ഥിതിയെപ്പറ്റി കുറെ പറയേണ്ടതുണ്ടു്. എന്നാൽ ബ്രഹ്മചര്യാശ്രമം വേണ്ടവിധം നിർവ്വഹിക്കാതെ മററുള്ള ആശ്രമങ്ങളിലേക്ക പോകുന്നതായാൽ ആവക ആചാരങ്ങളും, തപോനിഷ്ഠയും വേണ്ടവിധം ക്രമപ്പെടുത്തിക്കൊണ്ടു പോകുവാൻ കേവലം പ്രയാസമായിരിക്കും. അതിനാൽ ബ്രഹ്മചര്യാശ്രമത്തിൽ നമ്പൂതിരിമാർ ധാരാളം ശ്രദ്ധവെക്കേണ്ടതാകുന്നു. എന്നാൽ ബ്രഹ്മചര്യാശ്രമം കഴിഞ്ഞതിന്നുശേഷം എല്ലാ നമ്പൂതിരിമാരും വിവാഹം കഴിക്കേണമെന്നു കേരളാചാരങ്ങൾ നമ്മെ നിർബ്ബന്ധിക്കുന്നില്ല. സമാവർത്തനത്തിന്നുശേഷം സ്നാതകന്മാരായി ജീവിച്ചുവരുന്ന നമ്പൂതിരിമാർ മലയാളത്തിൽ ധാരാളമുണ്ടല്ലൊ. “ജ്യേഷ്ഠോതാഗൃഹീതവേൽ” എന്നും “ശേഷാസ്സൂദനാവർത്തരൻ” എന്നും ഉള്ള ശങ്കരസ്മൃതിവചനങ്ങൾ പ്രകാരം ജ്യേഷ്ഠപുത്രൻ വിവാഹം ചെയ്തു് അഗ്നിയോടുകൂടി ഇല്ലത്തു താമസിക്കുകയും ഔപാസനം, വൈശ്വദേവംമുതലായ നിത്യകർമ്മങ്ങൾ അനുഷ്ഠിക്കുകയും ശേഷമുള്ള സോദരന്മാർ സ്നാതകജീവിതത്തിൽ പ്രവേശിച്ചു് സ്വാദ്ധ്യായം മുതലായ തപോവൃത്തികൾ വിഴ്ചകൂടാതെ നടത്തിവരികയും ചെയ്യുന്നു. ഈ സ്നാതകജീവിതം ആശ്രമജീവിതത്തിൽ

അന്തർഭവിക്കുമോ എന്നുള്ള സംഗതിയിൽ ചില സംശയമുണ്ടെങ്കിൽ, അതിനെപ്പറ്റി സ്വല്പം ഇവിടെ പ്രസ്താവിക്കാം. പരാശരസ്മൃതിയിലും, അതിന്റെ മാധവീയവ്യാഖ്യാനത്തിലും, സ്നാതകന്മാരുടെ ജീവിതസമ്പ്രദായത്തെപ്പറ്റി വിവരമായിപ്പറഞ്ഞിട്ടുണ്ട്. അവർക്ക് അഗ്നിയില്ലെങ്കിലും നിരഗ്നികമായ ഗൃഹസ്ഥകർമ്മങ്ങളെല്ലാം അവർ നടത്തിവന്നു. ദേവൻ, ഋഷി, പിതൃക്കൾ, ഭൂതങ്ങൾ മനുഷ്യർ—ഇവർക്കു ഗൃഹസ്ഥന്മാർ നിത്യം ചെയ്യേണ്ടതായ യജ്ഞങ്ങളെ സ്വാദ്ധ്യായംകൊണ്ടും, തർപ്പണങ്ങൾകൊണ്ടും, സ്നാതകന്മാരും ചെയ്തുവരാറുണ്ട്. ഈവക കർമ്മങ്ങൾ അഗ്നിയോടുകൂടി ചെയ്യാറില്ലെന്നേയുള്ളൂ. അതിനാൽ സ്നാതകന്മാർ ഗൃഹസ്ഥാശ്രമത്തിൽ അന്തർഭവിച്ചവരാണെന്ന് വിചാരിക്കണം. "ഗൃഹസ്ഥസ്സദൃശീം കന്യാമുദ്വാഹയേൽ" എന്ന ഭാഷ്യവചനത്തിന്റെ വ്യാഖ്യാനത്തിൽ ഗൃഹസ്ഥശബ്ദത്തിന്നു സ്നാതകത്വം പ്രതിപാദിച്ചിട്ടുണ്ട്. "അലാഭേ കന്യകായാഃ സ്നാതകവ്രതം ചരേൽ, അപി വാ ക്ഷത്രിയായാം പുത്രമുൽപ്പാദയീത, ശൂദ്രായാംവാ" എന്നുള്ള പൈഠീനസീവചനത്തിന്റെ അർത്ഥമാലോചിക്കുമ്പോഴും അഷ്ടാശീതിസഹസ്രം സ്നാതകന്മാർ ധർമ്മപുത്രരോട് ഒരുമിച്ച് വനത്തിലേക്ക് പോയി എന്ന് മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്ന സംഗതി ഓർക്കുമ്പോഴും സ്നാതകന്മാർ സാഗ്നികളായ വിവാഹം ചെയ്യുന്നില്ലെങ്കിലും തപസ്സിന്ന് യാതൊരു വിഘ്നവും വരാതെ അവർ ആശ്രമജീവിതത്തിൽ തന്നെ വർത്തിച്ചിരുന്നുവെന്നു വിചാരിക്കുവാൻ ധാരാളം വഴികാണുന്നുണ്ട്. ആശ്രമജീവിതത്തിന്റെ അടിസ്ഥാനമായ തപം തപസ്സും ശമദമാദിഗുണങ്ങളും ആണെന്നും അദ്ധ്യയനം മുതലായ കർമ്മങ്ങളാൽ ഈവക സദ്ഗുണങ്ങളെ വർദ്ധിപ്പിക്ക

വാൻ സ്നാതകന്മാൎക്കും സാദ്ധ്യമാണെന്നും, ആലോചിക്കുമ്പോൾ സ്നാതകധൎമ്മം ഭിക്ഷിച്ചുവരുന്ന നമ്പൂതിരിമാരുടെ ജീവിതവും പരിശുദ്ധജീവിതമാകുന്നു. അത് ആശ്രമജീവിതത്തിൽ അന്തൎഭവിക്കുകയും ചെയ്യും. കേരളാചാരപ്രകാരം തറവാട്ടുസമ്പ്രദായം പ്രബലപ്പെട്ടു കിടക്കുന്നതുകൊണ്ട് ഒരാൾ അഗ്നിയോടുകൂടി ഗൃഹസ്ഥാശ്രമം അനുസരിച്ചുകൊണ്ടിരുന്നാൽ ആ ഋണം തറവാട്ടിലെ മറ്റെല്ലാനമ്പൂതിരിമാൎക്കും, വന്നുചേരുമെന്നും, ജ്യേഷ്ഠഭ്രാതാവിന്റെ പുത്രൻ, അനുജന്മാരുടെ പുത്രനിൎവ്വിശേഷം പിതൃകൎമ്മങ്ങൾ ചെയ്യാൻ മതിയാവുന്നതാണെന്നും നാം അറിയുന്നുണ്ട്.

സ്നാതകന്മാരായ നമ്പൂതിരിമാർ അന്യജാതിയിലുള്ള സ്ത്രീകളിൽ ഗമിച്ചുവരാറുള്ളതു ഒരു ധൎമ്മവിരോധമാണെന്ന് ഇയ്യിടയിൽ ചിലമാന്യന്മാർ അഭിപ്രായപ്പെട്ടുകാണുന്നു. ഈ അഭിപ്രായത്തോടുകൂടി ഞങ്ങൾ യോജിക്കുന്നില്ല. മേൽപ്രസ്താവിച്ച പൈഠീനസിവചനത്തിന്റെ അൎത്ഥം ആലോചിക്കുമ്പോഴും, "ഗമ്യാസ്വദാരലോത്പന്ന ഗമ്യാന പ്രതിഷേധഃ" എന്നുള്ള സ്മൃതിവചനം കേൾക്കുമ്പോഴും, മനു, യാജ്ഞവല്ക്യൻ, പരാശരൻ, മുതലായ സ്മൃതികാരന്മാർ ബ്രാഹ്മണനും അന്യജാതിയിലുള്ള സ്ത്രീകളും തമ്മിൽ നടന്നുവന്നിരുന്ന സംസൎഗ്ഗത്തിൽ ജനിക്കുന്ന സന്താനങ്ങളുടെ സ്വഭാവത്തെപ്പറ്റിയും ധൎമ്മാചാരങ്ങളെപ്പറ്റിയും, പറഞ്ഞിരിക്കുന്നതിനെ ചിന്തിക്കുമ്പോഴും, കേരളത്തിലെ മരുമക്കത്തായ സമ്പ്രദായപ്രകാരം നടപ്പുള്ള സംബന്ധരീതി നമ്പൂതിരിമാരുടെ തപസ്സിനെയോ ധൎമ്മനിഷ്ഠയെയോ ഒരിക്കലും ബാധിക്കുമെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല. അതുകൊണ്ട് അവരുടെ പരിശുദ്ധജീവിതത്തിന് യാതൊരു ഹാനിയും വരുന്നതല്ല. ഞങ്ങളുടെ അഭിപ്രായത്തിൽ ത

വയസ്സിന്നു വിഘ്നംകൂടാത്തവിധം ജാതികൊണ്ടും, ആചാരനടപടികൾകൊണ്ടും, ഏതാണ്ട് പരിശുദ്ധ ജീവിതത്തെ അവലംബിച്ചുപോരുന്ന മരുമക്കത്തായ തറവാട്ടുകളിൽ ബന്ധം ഉണ്ടാവുന്നതു കേവലം ദോഷകരമാണെന്നു തോന്നുന്നില്ല. എല്ലാവരും വിവാഹം ചെയ്യുകയും, ഗൃഹസ്ഥാശ്രമത്തിൽ വൈദികകർമ്മങ്ങളോടും പരിശുദ്ധജീവിതത്തോടും, കൂടി വർത്തിക്കയും ചെയ്യുന്നത് നന്നായിരിക്കുമെങ്കിലും, ധനസംബന്ധമായ ചില പ്രധാനസംഗതികൾ ആലോചിക്കുമ്പോഴും, ജനങ്ങൾ വർദ്ധിക്കുന്നതോടുകൂടി കുടുംബത്തിന്ന് ഭാഗം വരാതിരിപ്പാൻ നിവൃത്തിയില്ലാത്തതുകൊണ്ട് ആ സംഗതിയുടെ ആപൽകരമായ ഭാവിയെപ്പററി ചിന്തിക്കുമ്പോഴും കിഴക്കൻ ജില്ലകളിലെ ബ്രാഹ്മണസമുദായങ്ങളിൽ ഇപ്പോൾ കണ്ടുവരുന്നതായ ദാരിദ്ര്യാവസ്ഥയും, വൃത്തിഹീനതയും, ആലോചിക്കുമ്പോഴും, മററു അനേകം രാജ്യങ്ങളിൽ ജനബാഹുല്യം നിമിത്തവും വിവാഹസംബന്ധമായ മററനേകം ദുർഘടങ്ങൾ നിമിത്തവും, ഉണ്ടായിക്കൊണ്ടിരിക്കുന്നതായ നിത്യാനർത്ഥങ്ങളെപ്പററി ചിന്തിക്കുമ്പോഴും ശ്രീപരശുരാമനാൽ നിയമിക്കപ്പെട്ട കേരളാചാരം വളരെ പ്രശസ്യമാണെന്ന് ഞങ്ങൾ വിചാരിക്കുന്നു. ഈ ആചാരത്തിന്റെ സഹജമായ ഗുണം നിമിത്തം നമ്പൂതിരിമാർ ദാരിദ്ര്യാവസ്ഥയിൽപ്പെടാതെ അവരുടെ സ്വധർമ്മാനുഷ്ഠാനം നിർവ്വഹിച്ചുപോരുവാൻ ത്രാണിയുള്ളവരായിത്തീരുന്നു. ഭക്ഷണത്തിന്നും വേറെയുള്ള നിത്യാവശ്യങ്ങൾക്കും മുട്ടുള്ള നമ്പൂതിരികുടുംബങ്ങൾ കുറെച്ചുരുക്കമാണ്. ഈ ഗുണം മററു ജില്ലകളിൽ കാണുന്നില്ല. അതിനാൽ പ്രസ്തുതകേരളാചാരത്തെ തെററിക്കുന്നത് ദോഷകരമാണെന്നും, നമ്പൂതിരിമാർ തപോവൃത്തിയും, സ്വാധ്യായവും, മററുള്ളസാത്വിക

ധൎമ്മങ്ങളും രീതികളും കളയാതെതന്നെ ജീവിതം കഴിച്ചുകൂട്ടേണ്ടതാണെന്നും, ഞങ്ങൾ അഭിപ്രായപ്പെട്ടുകൊള്ളുന്നു.

(5) നമ്പൂതിരിമാരുടെ ധൎമ്മാചാരങ്ങൾ നടത്തുന്നതിന്ന് വല്ലപ്രതിബന്ധവുംഉണ്ടോ? ഉണ്ടെങ്കിൽഏതെല്ലാമാണ്?—പാശ്ചാത്യപരിഷ്കാരം അധികമധികം പ്രചാരത്തിൽവരുന്നതോടുകൂടി നമ്പൂതിരിമാരായ നമ്മുടെനിത്യജീവിതത്തിലും, ആദൎശങ്ങളിലും ദിനംപ്രതിവ്യത്യാസങ്ങൾ വന്നുചേരുന്നുണ്ടെന്ന് ഇതിന്നുമുമ്പത്തെ വകുപ്പിൽസ്വല്പം ഞങ്ങൾസൂചിപ്പിക്കയുണ്ടായി. നമ്മുടെനിത്യജീവിതത്തിൽ ഉണ്ടായിക്കൊണ്ടുവരുന്ന വ്യത്യാസംനിമിത്തം നമ്മുടെനിത്യച്ചിലവുകൾ വൎദ്ധിച്ചുവരികയും അതുനിമിത്തം ധനസമ്പാദ്യത്തിന്ന് ചിലപുതിയമാൎഗ്ഗങ്ങൾ ഏൎപ്പെടുത്തേണ്ടിവരികയും, ആവകമാൎഗ്ഗങ്ങൾ പലപ്പോഴും നമ്മുടെതപസ്സിന്നും, ആദ്ധ്യാത്മികമായ സമ്പത്തിന്നും, വിരോധമായിപ്പരിണമിക്കയും ചെയ്യുന്നു. ആദൎശങ്ങളിലുള്ള വ്യത്യാസം നിമിത്തം വന്നുചേരുന്ന ദുൎഘടങ്ങൾ ഇതിലും അധികമാണ്. പാശ്ചാത്യന്മാരെ മാതൃകയാക്കിക്കൊണ്ട് നമ്മുടെ മതബന്ധത്തിലുള്ള അനേകം യോഗ്യന്മാർ അവരുടെ ജീവിതത്തെ ക്രമപ്പെടുത്തിക്കൊണ്ടു വരുന്നതു നാംനിത്യം കാണുന്നുണ്ട്. ഈ സംഭവത്തിന്ന തക്കതായ കാരണങ്ങൾ ഇല്ലെന്നില്ല. പാശ്ചാത്യന്മാരുടെ സാഹിത്യവിഷയമായും പ്രകൃതിശാസ്ത്രം ശാരീരശാസ്ത്രം, ഗണിതശാസ്ത്രം—ഇങ്ങിനെതുടങ്ങിയ അനേകം ശാസ്ത്രങ്ങൾ വിഷയമായും ഉള്ള യോഗ്യതകൾ നമ്മെ ദിനംപ്രതി പരിചയപ്പെടുത്തിവരുന്നു.അതിന്നു പുറമെ അവരുടെ (ഇംഗ്ലീഷുകാരുടെ)രാജകീയമായ ശക്തിഹിമവൽ സേതുപൎയ്യന്തമുള്ള നമ്മുടെ രാജ്യത്തു മുഴുവൻ പ്രബല

പ്പെട്ടുവന്നിരിക്കുന്നു എന്നുമാത്രമല്ല ഇംഗ്ലീഷുകാരുടെ നാവികശക്തിമൂലം പല അനേകം രാജ്യങ്ങളും ദ്വീപുകളും അവരുടെ മേൽക്കോയ്മയിൻ കീഴിൽ വന്നിരിക്കുന്നതോടുകൂടി അവരുടെ ധനസംബന്ധമായും വ്യാപാരസംബന്ധമായും, രാജകീയസംബന്ധമായും, ഉള്ള യോഗ്യതകൾ ലോകം വശീകരിച്ചുവരികയും ചെയ്തിരിക്കുന്നു. ഈവക ശക്തികളും യോഗ്യതകളും നാം നിത്യം കാണുന്നസമയം നമ്മുടെ ഇടയിൽ പലർക്കും പാശ്ചാത്യമാതൃകയിൽ ഭ്രമം ജനിക്കുന്ന കാര്യത്തിൽ അത്ഭുതപ്പെട്ടുവാനില്ല. എന്നാൽ നമ്മുടെ പുരാതനമഹർഷിമാരുടെ മാതൃകാജീവിതത്തെ ബാഹ്യപരിഷ്കാരപ്രധാനമായ ഇപ്പോഴത്തെ പാശ്ചാത്യജീവിതവുമായി തട്ടിച്ചുനോക്കുമ്പോൾ കുറെ പഠിപ്പുള്ളവർക്ക് ആദ്യം പറഞ്ഞ മാതൃകയാണ് വാസ്തവത്തിൽ നല്ലതെന്നു തോന്നാതിരിക്കയില്ല. പക്ഷെ ഇതുരണ്ടും കൂടി തട്ടിച്ചുനോക്കുവാനും, അവകളിലെ ഗുണദോഷങ്ങളെ മൂലംകഷമായി നിരൂപിക്കുവാനും, തക്ക പഠിപ്പുള്ളവർ നമ്മുടെ ഇടയിൽ കുറഞ്ഞുവന്നിരിക്കുന്നു. പ്രയാസമേറിയ ഈ ഉദ്യമത്തിന്നു നമ്മുടെ പുരാതനമായ ശാസ്ത്രങ്ങൾ പഠിക്കുന്നതിന്നു പുറമെ ഇംഗ്ലീഷുഭാഷ പഠിക്കുകയും, ആ വക സാഹിത്യഗ്രന്ഥങ്ങളും, ശാസ്ത്രങ്ങളും, വായിക്കുകയും, അതിൽ അന്തർഭവിച്ചുകിടക്കുന്ന സംഗതികൾ നമ്മുടെ ശാസ്ത്രങ്ങളുമായി തട്ടിച്ചുനോക്കുകയും, വേണ്ടിയതും. ഇപ്രകാരം ചെയ്യുന്നപക്ഷം ആദ്ധ്യാത്മികപരിഷ്കാരം പ്രധാനമായിട്ടുള്ളതായ നമ്മുടെ പഴയശാസ്ത്രങ്ങളിൽ അന്തർഭവിച്ചുകിടക്കുന്നതത്വങ്ങൾ പാശ്ചാത്യപരിഷ്കാരതത്വങ്ങളെക്കാൾ ഇരട്ടി അധികം മഹാത്മ്യമുള്ളവയാണെന്നു മനസ്സിലാകാതിരിക്കയില്ല. മേൽപ്രസ്താവിച്ചവിധം നമ്മുടെ ആദർശങ്ങളിൽ വന്നു ചേർന്നിരിക്കുന്ന ഭ്രമം നിമിത്തം പഴയ ധർമ്മാചാര

ങ്ങളിൽ പ്രതിപത്തി ദിനംതോറും കുറഞ്ഞുവരുന്നു. ഈവക ആചാരങ്ങളുടെ പരമാർത്ഥമായ തത്വങ്ങൾ ധരിക്കുവാൻ മാത്രമുള്ള പഠിപ്പുണ്ടായിരുന്നുവെങ്കിൽ ഈ ദോഷം വരികുന്നില്ല. നിർഭാഗ്യവശാൽ ബ്രാഹ്മണരായ നമ്മുടെ സ്വഭാഷയായിരുന്ന സംസ്കൃതത്തിലും, ഈവക ശാസ്ത്രങ്ങളിലും അറിവുള്ളവർ വളരെ ചുരുങ്ങിയിരിക്കുന്നു. ഇതിന്നു പല കാരണങ്ങളുമുണ്ട്. അതൊക്കെ ഈ ചുരുങ്ങിയ ലേഖനത്തിൽ എടുത്തുപറയുവാൻ ഞങ്ങൾ ഒരുങ്ങുന്നില്ല. സംസ്കൃതഭാഷയിലും, തൽസംബന്ധമായ ശാസ്ത്രങ്ങളിലും, നമുക്കുള്ള അഭ്യാസത്തിന്റെ ന്യൂനതയും പാശ്ചാത്യമാതൃക പ്രബലപ്പെട്ടുവരുന്നതോടുകൂടി നമ്മുടെ നിത്യജീവിതത്തിന്നു വരുന്നതായ വ്യയാധിക്യവും ആദർശങ്ങളിലുള്ള ഭ്രമവും, ഇങ്ങിനെ മൂന്നുവിധം പ്രതിബന്ധങ്ങൾ നമ്മുടെ ധർമ്മാചാരങ്ങൾക്കു തടസ്ഥമായി വരുന്നുണ്ടെന്നു ഞങ്ങൾ അഭിപ്രായപ്പെട്ടുകൊള്ളുന്നു.

6 ഈവക പ്രതിബന്ധങ്ങൾ ഇല്ലാതാക്കുവാൻ മാർഗ്ഗമെന്താണ്?— നമ്മുടെ ധർമ്മാചാരങ്ങൾക്കു മുഖ്യമായി മൂന്നു പ്രതിബന്ധങ്ങൾ അതായത് (1) നമ്മുടെ പൌരസ്ത്യവിദ്യകളുടേയും അവയിൽ അന്തർഭവിച്ചു കിടക്കുന്ന ആധ്യാത്മികതത്വങ്ങളുടേയും, ശരിയായ അറിവ് (2) പാശ്ചാത്യപരിഷ്കാരശക്തിയാലും, മററുചില ധനസംബന്ധമായ സംഭവങ്ങളാലും, വർദ്ധിച്ചുവരുന്ന നിത്യച്ചിലവുകളും, തന്നിമിത്തം നമുക്ക് സംഭവിച്ചിരിക്കുന്ന പരാധീനതയും; (3) പാശ്ചാത്യമാതൃകകളെ ഭ്രമിക്കുന്നതിനാൽ, നമ്മുടെ ആദർശങ്ങൾക്ക് വന്നുചേർന്നിരിക്കുന്ന ചില മാററങ്ങൾ, ഇവയാണെന്നു നാം കണ്ടുവല്ലൊ. ഈ പ്രതിബന്ധങ്ങളെ ഇല്ലാതാക്കുവാൻ മാർഗ്ഗമെന്താണ്? ചികിത്സനിശ്ചയിക്കു

നുബന്ധ രോഗത്തിന്റെ സ്വഭാവം അറിയേണ്ടതു് ആവശ്യമാകുമ്പോലെ കാൎയ്യനിൎവ്വഹണത്തിൽ പ്രതിബന്ധങ്ങളുടെ സൂക്ഷ്മജ്ഞാനം അത്യാവശ്യമാണല്ലൊ. ഒന്നാമതു പൌരസ്ത്യവിദ്യകൾ യഥാവിധി പഠിക്കുവാനും, അവയിൽ അടങ്ങിയ തത്വങ്ങളെ യഥാപ്രതിപാദനങ്ങളാലും, മാനസസമ്പ്രദായങ്ങളാലും, വേണ്ടവിധം ധരിക്കുവാനും നാം ശ്രമിക്കണം. ഈവക ശാസ്ത്രങ്ങൾ പഠിക്കുവാനും പഠിപ്പിക്കുവാനും ഉള്ള വിദ്യാലയങ്ങൾ ഏൎപ്പെടുത്തുകയാണ് ഈ കാലത്തു് അധികം നല്ലതു്. പണ്ടത്തെ ഗുരുകുല സമ്പ്രദായങ്ങളിലും, പരിഷ്കൎത്തുകളുടെ (സൎക്കാരുകൾ) സമ്പ്രദായത്തിലും, അന്തൎഭവിച്ചു കിടക്കുന്ന തത്വങ്ങൾ പ്രസ്തുതവിദ്യാലയങ്ങളിൽ ഏൎപ്പെടുത്തുകയുംവേണം. ഈവക സംഗതികൾ വിദ്യാഭ്യാസത്തെപ്പറ്റി ഞങ്ങൾ വേറെ തയ്യാറാക്കിയ മെമ്മൊറാണ്ടത്തിൽ വിസ്താരമായി പറഞ്ഞിട്ടുള്ളതിനാൽ തൽക്കാലം എടുത്തുപറയുന്നില്ല. ഈവക പൌരസ്ത്യവിദ്യകൾ യഥാൎത്ഥമായി മനസ്സിലാക്കുകയും, അവയിൽ പറയപ്പെടുന്ന തത്വങ്ങൾക്കനുസരിച്ചു് നമ്മുടെ ആചാരങ്ങളെ ക്രമപ്പെടുത്തുകയും ചെയ്യുന്നതായാൽ നാം ഉദ്ദേശിക്കുന്ന കാൎയ്യം എളുപ്പത്തിൽ നിൎവ്വഹിക്കാമെന്നുമാത്രം ഇവിടെ പറഞ്ഞുകൊള്ളുന്നു.

ധനസംബന്ധമായപ്രതിബന്ധത്തെപ്പറ്റിയാണല്ലൊ ഇനി ആലോചിപ്പാനുള്ളതു്. ഏറ്റവും പ്രധാനമായ ഈ സംഗതി ആലോചിക്കുന്നകാൎയ്യത്തിൽ പല ധനസംബന്ധമായ തത്വങ്ങളെപ്പറ്റിയും ചിന്തിക്കേണ്ടതുണ്ടു്. നമ്മുടെ നിത്യച്ചിലവു വൎദ്ധിക്കുന്നതിനു മുഖ്യമായ കാരണമെന്താണ്? അധികം നമ്പൂതിരിമാൎക്കും ഭക്ഷണത്തിനു മാത്രമെങ്കിലും നെല്ലു് ജന്മസ്വത്തിൽനിന്നു കിട്ടിവരുന്നു. ഭ

കണ്ണാടത്തിന്നു പുറമെ വേണ്ടതായ ചിലവുകൾകൊണ്ട് ചില നമ്പൂതിരിമാർ ക്ലേശിക്കുന്നുണ്ട്. ഈവക ചിലവുകൾ ക്ലേശം കൂടാതെ നടത്തുവാൻ ത്രാണിയുള്ള നമ്പൂതിരി ഇല്ലങ്ങൾ കുറെയൊക്കെ ഉണ്ടെങ്കിലും അധികം ഇല്ലക്കാൎക്കും മേല്പടി ചെലവിന്നുള്ള * പണം വേറെ സമ്പാദിക്കേണ്ടിവരുന്നു. പണ്ട് ഈ വക സമ്പാദ്യങ്ങൾ പ്രതിഗ്രഹം, മുതലോറ, ക്രിയാസ്ഥാനം, പരികൎമ്മം, മുറജപം, ശാന്തി, മുതലായ കാൎയ്യങ്ങളാലാണ് നിൎവ്വഹിക്കപ്പെട്ടിരുന്നത്. ഇതുകൾക്കു പല സംഹിതകളാലും ചില സ്മൃതികൾ വന്നുചേൎന്നിരിക്കുന്നു. വൈദികകൎമ്മങ്ങളിൽ വിശ്വാസം കുറഞ്ഞുവരുന്നു. പരിശുദ്ധമായ ഈവക കൎമ്മങ്ങളിൽ നമ്പൂതിരിമാൎക്കുള്ളി ശ്രദ്ധ കുറഞ്ഞുവരുന്നതു് വളരെ ശോചനീയമായിരിക്കുന്നു. യാഗാദികളിൽ പരികൎമ്മത്തിന്നും ബ്രഹ്മചാരികൾക്കുള്ള മുതലായതിന്നും തക്ക വൈദഗ്ദ്ധ്യമുള്ള നമ്പൂതിരിമാരെ കണ്ടുകിട്ടുന്നില്ലെന്നു പലരും ആക്ഷേപിക്കുന്നതു് നാം കേൾക്കാറുണ്ട്. ഈവക കാൎയ്യങ്ങളിൽ നമ്മുടെ ശ്രദ്ധക്കുറവും മറ്റും അന്യസമുദായക്കാൎക്കും വിശ്വാസം കുറഞ്ഞുവരുമെന്നും തന്മൂലം ബ്രാഹ്മണരാൽ മാത്രം ചെയ്യപ്പെടാവുന്ന മേൽപ്പറഞ്ഞകാൎയ്യങ്ങൾ ഭിന്നപ്രതി അന്യൎക്കു പോകുവാൻ ഇടയാകുമെന്നും ഞങ്ങൾ ഭയത്തോടുകൂടി ശങ്കിക്കുന്നു. എങ്കിന്നാൽ മേൽപ്പറഞ്ഞ കാൎയ്യങ്ങളിൽ നമ്പൂതിരിമാർ കുറെ അധികം ശ്രദ്ധവെക്കണമെന്നും തപസ്സിനെ പ്രബലപ്പെടുത്തിക്കൊണ്ടും, അനാവശ്യങ്ങളിൽ വീഴാതെയും നടക്കുന്നപക്ഷം പ്രതിഗ്രഹം മുതലായകാൎയ്യങ്ങൾ നമ്പൂതിരിമാരുടെ ആദ്ധ്യാത്മികശക്തിയെ ഒരിക്കലും കുറക്കുകയില്ലെന്നും, അവരുടെ ധനപുഷ്ടിക്കു കാരണമായിത്തീരുമെന്നും, ഞങ്ങൾ പറഞ്ഞുകൊള്ളുന്നു. കാലത്തിന്നനുസരി

ച്ച് കൃഷിമുതലായ പ്രവൃത്തികളിലും നമ്പൂതിരിമാർക്ക് ഏൎപ്പെടാവുന്നതാണെന്ന് ഞങ്ങൾ വിചാരിക്കുന്നു. കലിയുഗത്തിൽ ബ്രാഹ്മണൎക്ക കൃഷിമുതലായ വൈശ്യവൃത്തികൾ എടുക്കുന്നതിന്നു വിരോധമില്ലെന്നു പരാശരസ്മൃതിയിൽ നാം കാണുന്നു. ഇതുകൾ പക്ഷെ തപസ്സിന്ന് വലിയ വിരോധംകൂടാതെ നടത്തുകയും വേണം. നമ്പൂതിരിമാൎക്കു നടത്താവുന്ന ധനസമ്പാദനകാൎയ്യങ്ങളിൽകൃഷിതന്നെയാണ് അധികം പ്രധാന്യം ഞങ്ങൾ കാണുന്നത്. ഇല്ലത്തിന്നു സമീപം കുറെ ഭൂമിയെങ്കിലും ഇല്ലാത്ത നമ്പൂതിരിമാർ ചുരുക്കമാണ്. പണ്ട് സ്വയമേവ കൃഷിനടത്തിച്ചു വന്നിരുന്ന നമ്പൂതിരിമാർ ധാരാളമുണ്ടായിരുന്നു. ഇപ്പോഴും കുറെ ഒക്കെ അവിടവിടെ കാണാവുന്നതാണ്. കന്നും, വിത്തും, ചെറുമക്കളും, സ്വാധീനമുണ്ടെങ്കിൽ കൃഷിനടത്തുന്നകാൎയ്യം നമ്പൂതിരിമാൎക്ക് വളരെ പ്രയാസമുള്ളതല്ല. പ്രാതസ്സ്നാനവും, സ്വാദ്ധ്യായവും, ഇതുകൊണ്ട് തടസ്ഥപ്പെടുകയില്ല. കൃഷിക്കു പ്രത്യേകം ഒരാളെ നിയമിക്കുകയും നമ്മുടെ മേൽനോട്ടം വിട്ടുകളയാതെ നിത്യവും, കുറെനേരം ഇതിലേക്കു ചിലവഴിക്കുകയും ചെയ്താൽ മതിയാവുന്നതാണ്. ധനസംബന്ധമായ വേറെ ഒരു തൊഴിൽ നമ്പൂതിരിമാൎക്കു പ്രവേശിപ്പാനുള്ളതു പണക്കച്ചവടമാകുന്നു. പണമെന്ന പദാൎത്ഥത്തിൽ അടങ്ങിയിരിക്കുന്ന ചില തത്വങ്ങളും നമുക്ക് ഒരുസമയം പാശ്ചാത്യന്മാരുടെ കച്ചവടസാഹിത്യത്തിൽ നിന്ന് കടം വാങ്ങേണ്ടിവരും. പലവ്യാപാരങ്ങളിടേയും വൎദ്ധനയോടുകൂടി ഇക്കാലം പ്രബലപ്പെട്ടു വന്നിരിക്കുന്നതായ പണത്തിന്റെ പ്രചാരവും അതിൽ അന്തൎഭവിച്ചുകിടക്കുന്ന അനേകം സംഗതികളും നിമിത്തം പണത്തിന്റെ കച്ചവടം പ്രത്യേകിച്ചും നമ്മുടെ പാ

രവിഷയമാക്കി തീൎക്കേണ്ടതാകുന്നു. ഇതു വളരെ ഗുണകരമായ ഒരു പരിഷ്കാരമാണത്രെ. ഇപ്രകാരമുള്ള പണക്കച്ചവടത്തിൽ നമ്പൂതിരിമാർ പ്രവേശിക്കുന്നത് നന്നായിരിക്കുമെന്നും അവരുടെ ക്ലാസ്സിന്നു വിഘ്നംകൂടാതെ അതു നടത്താവുന്നതാണെന്നും ഞങ്ങൾ വിചാരിക്കുന്നു. ഇതു നാട്ടിലെ കൈമുതലിലുള്ള ധനസമൃദ്ധിക്കു കാരണമായിത്തീരും. ഭൂമിയുടമസ്ഥന്മാരായ നമ്പൂതിരിമാർ ഐകമത്യത്തോടും, പരസ്പരസഹായത്തോടുംകൂടി ബാങ്കുസമ്പ്രദായത്തിൽ കമ്പനികളായൊ സ്വന്തനിലയിലൊ ഈ വിധമുള്ള ഏൎപ്പാടുകൾ ക്രമപ്പെടുത്തുന്നതായാൽ അതുകളിൽ പലസ്ഥാനികന്മാരായ നമ്പൂതിരിമാൎക്കും പ്രവേശിക്കാവുന്നതും അതുനിമിത്തം അവൎക്കു ധനസമ്പാദ്യമുണ്ടാക്കാവുന്നതും ആകുന്നു. മൂന്നാമതു ഞങ്ങൾക്കു ഒരു കാൎയ്യം പറവാനുള്ളത് എന്തെന്നാൽ നമ്പൂതിരിമാരുടെ ഭൂമിസംബന്ധമായ കാൎയ്യപ്രവൃത്തികളിൽ നമ്പൂതിരിമാർതന്നെ ഏൎപ്പെടേണമെന്നാകുന്നു. കുടിയാന്മാരോടു പാട്ടം പിരിക്കുക, പൊളിച്ചെഴുത്തുകാൎയ്യങ്ങളും വ്യവഹാരകാൎയ്യങ്ങളും നടത്തുക ഇങ്ങിനെ തുടങ്ങിയകാൎയ്യസ്ഥപ്രവൃത്തികൾ നമ്പൂതിരിമാൎക്കു നടത്താവുന്നതും, അതുകൊണ്ടു സ്വല്പം ചില സമ്പാദ്യങ്ങൾ അവൎക്കുണ്ടാക്കാവുന്നതുമാകുന്നു. ഇതിന്നു നമ്പൂതിരിമാർ സ്വല്പം ചിലതു പഠിക്കേണ്ടിവരികയും ചെയ്യും. കടലാസ്സിൽ എഴുതുക, അത്യാവശ്യം കണക്കുകൾ കൂട്ടുക, മലയാളത്തിലെ കാണജന്മമൎയ്യാദയെപ്പറ്റി കുറെശ്ശെ വശമാക്കുക, ഇപ്പോഴത്തെ വ്യവഹാരനടവടികളിൽ പരിചയിക്കുക. ഇങ്ങിനെതുടങ്ങി ചില അറിവുകൾ അവൎക്കു സമ്പാദിക്കേണ്ടിവരും. ഈ കാൎയ്യം വളരെ പ്രയാസമാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ലതാനും. ഇതോടുകൂടി മേലെഴുതാറാകുന്ന വിദ്യാഭ്യാസ

ഭാരതോദ്ധാരണത്തിൽ പ്രസ്താവിച്ച വിദ്യാഭ്യാസ സമ്പ്രദായ പ്രകാരം ബുദ്ധിസംസ്കാരവും, ആത്മീയ സംസ്കാരവും, വന്നു ചേർന്നിരിക്കുന്ന സ്നാതകന്മാർക്ക് ഈ വക കാര്യങ്ങൾ വളരെ ലഘുവായിരിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നു. പ്രസ്തുത വിദ്യാഭ്യാസ സമ്പ്രദായത്തിൽ പറഞ്ഞതായ നവീനശാസ്ത്രങ്ങളിലെ പാണ്ഡിത്യം നമുക്കുണ്ടാക്കിത്തീർക്കുവാൻ സാധിക്കുന്നതായാൽ ആവക അറിവുകൾക്കും പരിചയങ്ങൾക്കും, അനുസരിച്ച് പലതൊഴിലുകളും നമുക്കേർപ്പെടുത്തുവാൻ സാധിക്കുമെന്നും അപ്പോൾ യാതൊരു വിഘ്നവും കൂടാതെ നമ്മുടെ ധനസമ്പാദ്യത്തിന്നു മാർഗ്ഗമുണ്ടാവുമെന്നും ഞങ്ങൾ പറഞ്ഞുകൊള്ളുന്നു. യന്ത്രശാസ്ത്രം, രസായനശാസ്ത്രം, ഗണിതശാസ്ത്രം, സംഖ്യാശാസ്ത്രം, ശാരീരശാസ്ത്രം, (അല്ലെങ്കിൽ ജീവശാസ്ത്രം) വിദ്യുച്ഛക്തിശാസ്ത്രം, ഇങ്ങിനെ ഉടങ്ങിയ ശാസ്ത്രങ്ങൾ നാം പഠിക്കുകയും, ആവക പരിചയങ്ങൾ സമ്പാദിക്കുകയും അതുകളെ ധനസംബന്ധമായ കാര്യങ്ങൾക്ക് അതായത് പല കൈത്തൊഴിലുകൾക്കും, കൃഷികൾക്കും ഉപയോഗിക്കുവാൻ സാമർത്ഥ്യമാവുകയും ചെയ്താൽ നമ്മുടെ ധനസംബന്ധമായ കാര്യങ്ങളെല്ലാം സുലഭമായി നിർവ്വഹിക്കാവുന്നതും, നമ്മുടെ ധർമ്മാനുഷ്ഠാനത്തിന്നു പ്രതിബന്ധമായിത്തീർന്നിരിക്കുന്ന നിത്യവൃത്തിയിന്റെ വൈഷമ്യവും, തന്മൂലമുള്ള പരാധീനതയും നിമിത്തമുണ്ടാവുന്ന ദോഷങ്ങൾ കൂടാതെ കഴിക്കാവുന്നതുമാകുന്നു.

പാശ്ചാത്യ മാതൃകകളെ ഭ്രമിക്കുന്നതിനാൽ നമ്മുടെ ആദർശങ്ങൾക്കു വന്നു ചേർന്നിരിക്കുന്ന മാറ്റങ്ങളെപ്പറ്റിയാണ് ഇനി ചിന്തിപ്പാനുള്ളത്. നമ്മുടെ ഹിന്ദുമതപ്രകാരമുള്ള ആദർശങ്ങൾ 'കാലക്കൊണ്ടു മറഞ്ഞുപോകുന്നതു ഏറ്റവും ശോചനീയമാകുന്നുവല്ലൊ. പണ്ടു വളരെ യോ

ഗൃന്മാരായ മഹർഷിമാരും, ഹിന്തുരാജാക്കന്മാരും സ്ഥാപിച്ചിരിക്കുന്നതായ മാതൃകകളെ നമുക്ക് ഈ കാലത്തു മുഴുവനും അനുസരിക്കുവാൻ സാദ്ധ്യമല്ലെന്നു ചിലർ പറയുന്നുണ്ട്. എന്നാൽ ആ വക മാതൃകകളിൽ അന്തർഭവിച്ചു കിടക്കുന്ന മുഖ്യമായ സംഗതികളെ വിട്ടുകളയാതെ കാലത്തിന്നനുസരിച്ചു സ്വല്പം ചില ഭേദഗതികളോടുകൂടി അവയെ നാം അനുസരിക്കേണ്ടതാകുന്നു. പാശ്ചാത്യപരിഷ്കാരത്താൽ നമ്മുടെ പുരാതനമായ ഹിന്തുമാതൃകകൾ വിസ്മരിച്ചുപോകുവാൻ ഇടയാവരുത്. ആഡംബരപ്രധാനവും സ്വാത്ഥമൂലിഷ്ഠവുമായ പാശ്ചാത്യ രീതികളെ നാം അനുസരിക്കരുതു. ശമപ്രധാനവും, പരിശുദ്ധവുമായ വൈദികജീവിതത്തെ നാം എപ്പോഴും കൈക്കൊണ്ടുവരണം. ഹിന്തുജീവിതത്തിന്റെ മാഹാത്മ്യത്തെപ്പറ്റി പറയുന്നതായ അനേകം ഗ്രന്ഥങ്ങൾ നമ്മുടെ ഇടയിലുണ്ട്. അതുകളിലെ തത്വങ്ങൾ ചില അജ്ഞാനികൾ തെറ്റിദ്ധരിച്ചുപോകുന്നു. ലൌകിക പ്രത്യക്ഷംമാത്രം പ്രമാണമാക്കിവെച്ചിരിക്കുന്ന ഈ കൂട്ടരുടെ മനസ്സിൽ നമ്മുടെ പുരാണഗ്രന്ഥങ്ങളിലും, സ്മൃതിമുതലായ വൈദികഗ്രന്ഥങ്ങളിലും അടങ്ങിയിരിക്കുന്ന തത്വങ്ങൾ പ്രവേശിക്കാതിരിക്കുന്ന കാൎയ്യത്തിൽ അത്ഭുതപ്പെടുവാനില്ല. ആപ്തവാക്യത്തിന്നും അനുമാനം മുതലായ യുക്തികൾക്കും പ്രമാണ്യം കൊടുക്കുവാൻ ഒരുങ്ങുന്നവൎക്കല്ലാതെ ഹിന്തുമാതൃകാജീവിതം ശരിക്കും പ്രകാശിക്കുന്നതല്ല. നമ്മുടെ വേദങ്ങളും, സ്മൃതിമുതലായ ഋഷിവചനങ്ങളും സൎവ്വദാ പ്രമാണങ്ങളായി കരുതണം. വേദങ്ങൾക്ക് അപ്രാമാണ്യം ശങ്കിക്കുന്നതായാൽ ഹിന്തുമാതൃകാ ജീവിതം ആ ക്ഷണത്തിൽതന്നെ അസ്തമിച്ചുപോകും. പാശ്ചാത്യന്മാരുടെ മാതൃകയിൽ നാം ഭ്രമിക്കുകയും നമ്മുടെ പരിശുദ്ധ

മായ വേദങ്ങളിൽ യുക്തിഹീനങ്ങളെ ശങ്കിക്കുകയും ചെയ്യുന്നതു വലിയ ദോഷത്തിനാകുന്നു. സർ രവീന്ദ്രനാഥ ടാഗോർ, മഹാത്മാ മുൻഷിറാം, മഹാത്മാഗാന്ധി, ഇങ്ങിനെ തുടങ്ങിയ ചില യോഗ്യന്മാർ പലാവസരങ്ങളിലും പ്രസ്താവിക്കുന്നതിനെ നാം കേൾക്കാറുണ്ടല്ലൊ. ഇവരെല്ലാം അവരവരുടെ ശക്തിക്കനുസരിച്ച് ഹിന്ദുജീവിതത്തിന്റെ പരിശുദ്ധിയെ നാട്ടിൽ പ്രചരിപ്പിക്കുവാനായി ശ്രമംചെയ്തുവരികയും ഏറക്കുറെ പ്രബലപ്പെട്ടതായ ഓരോ വിദ്യാലയങ്ങൾ പുരാതനരീതികൾക്കനുസരിച്ച് സ്ഥാപിച്ചു നടത്തിവരികയും ചെയ്യുന്നു. രവീന്ദ്രനാഥടാഗോറിന്റെ "ശാന്തിനികേതനവും," മുൻഷിറാമിന്റെ "ഗുരുകുലവിദ്യാലയവും," ഗാന്ധിയുടെ "സത്യാഗ്രഹാശ്രമവും" ഇതിന്നുദാഹരണമാകുന്നു. ഏതാണ്ട് ഈവിധമുള്ള ഒരു വിദ്യാലയം കേരളത്തിൽ ഒരിടത്തു സ്ഥാപിക്കേണ്ടതാണെന്നു ഞങ്ങൾ അഭിപ്രായപ്പെട്ടുകൊള്ളുന്നു. ഏതുവിധത്തിലും ഹിന്ദുജീവിതത്തെ എപ്പോഴും നാം അനുകരിക്കുകയും, നമ്മുടെ വേദങ്ങൾക്ക് എല്ലാവിധത്തിലും പ്രാമാണ്യം കല്പിക്കുകയും, പാശ്ചാത്യ മതങ്ങളിൽ നമ്മുടെ പരിശുദ്ധമായ ജീവിതത്തിന്നു യോജിക്കാത്ത സംഗതികൾ ദൂരെ കളകയും, ചെയ്യേണ്ടതാകുന്നു.

7 ഇപ്പോഴത്തെ കാലത്തിന്നനുസരിച്ച് നമ്പൂതിരിമാരുടെ സ്വന്തമായുള്ള ധർമ്മാചാരങ്ങൾക്ക് വല്ല ഭേദഗതിയും വരുത്തേണ്ടതുണ്ടോ? ഉണ്ടെങ്കിൽ അതു ഏതുവിധം വേണം? ഈ സംഗതികളെ ഈ അവസരത്തിൽ ആലോചിക്കുവാൻ എടുത്തതിന്ന് ചില പ്രത്യേകകാരണങ്ങളുണ്ട്. ഒന്നാമത് നമ്മുടെ പഴയ ധർമ്മാചാരങ്ങൾ ഈകാലത്തു വിട്ടുകൂടാതെ നടത്തുവാൻ സാധിക്കയില്ലെന്നും, ആവിധം സാധിക്കാതിരിക്കുന്നപക്ഷത്തിൽ അവയെ കാല

അതിന്നനുസരിച്ച മാറുന്നത് ഭൂഷണമായിരിക്കുമെന്നു മാത്രമല്ല, അപ്രകാരം ചെയ്യാതിരുന്നാൽ ദൂഷ്യമായി ചില പ്രവൃത്തികൾ നടന്നുവരുവാൻ സംഗതിയാവുമെന്നും, ആ പക്ഷത്തിൽ നമ്മുടെ സമുദായത്തിന്ന് ആധ്യാത്മികമായ സത്വവൃത്തം മറിഞ്ഞുപോകുമെന്നും, ഈ ദുർഘടാവസ്ഥ സംഭവിക്കുന്നതിന്നേക്കാൾ നമ്മുടെ ആചാരങ്ങളെ സ്വല്പംസ്വല്പം കാലോചിതമായി ഭേദപ്പെടുത്തുന്നത് അധികം നന്നായിരിക്കുമെന്നും, ആചാരങ്ങൾ കാലദേശാവസ്ഥകൾക്ക് യോജിക്കത്തക്കവണ്ണം ഭേദപ്പെടുത്തുന്ന സമ്പ്രദായം പുരാതനകാലത്തും നടപ്പുണ്ടായിരുന്നുവെന്നും അതുപ്രകാരം കാലോചിതമായ മാറ്റങ്ങൾ ഈകാലത്തും ചെയ്യുന്നതായാൽ അതിന്നു ദോഷമാരോപിക്കുവാൻ സംഗതിയില്ലെന്നും ഇപ്പോഴത്തെ കാലാവസ്ഥയനോക്കുമ്പോൾ എന്നുവെച്ചാൽ ഇപ്പോഴത്തെ രാജതാന്ത്രികമായും, സാമുദായികമായും ഉള്ള സ്ഥിതികൾ ആലോചിക്കുമ്പോൾ നമ്പൂതിരിമാരുടെ ചില ആചാരങ്ങളെ ഭേദപ്പെടുത്തേണ്ടിവരുമെന്നും മററുമുള്ള ചില അഭിപ്രായങ്ങൾ ഞങ്ങളുടെ ദൃഷ്ടിയിൽ പലപ്പോഴും വന്നുചേരുന്നുണ്ട്. ഈവക അഭിപ്രായങ്ങളുടെ ഗുണദോഷത്തെപ്പററിയാണു മുഖ്യമായും ഈ അവസരത്തിൽ ഞങ്ങൾക്കു ചിന്തിപ്പാനുള്ളത്. ഇതിന്നുപുറമെ ഈകാലത്തു ഗതാഗതസൗകൎയ്യം ധാരാളമുള്ളതായ തീവണ്ടിയാത്രകളിൽ നമ്പൂതിരിമാരുടെ സ്ത്രീജനങ്ങൾക്കുകൂടി ഭാഗമെടുക്കുവാൻ തരമുണ്ടെങ്കിൽ ആ കാൎയ്യവും നമുക്ക സമ്മതിക്കേണ്ടതാണെന്നുള്ള അഭിപ്രായങ്ങളും, നമ്മുടെ വിദ്യാഭ്യാസസൗകൎയ്യത്തിന്നുവേണ്ടി ചില പുത്രന്മാരുടെ സമാവൎത്തനക്രിയ ഇപ്പോഴത്തെക്കാൾ കുറെ മുൻകൂട്ടി നടത്തേണ്ടതാണെന്നുള്ള ചില സ്വതന്ത്രാഭിപ്രായങ്ങളും നാം പലപ്പോഴും കേൾക്കാറുണ്ടല്ലൊ. ഈ

വക സംഗതികളെപ്പറ്റിയും, ഈ ലേഖനത്തിൽ ആലോചിക്കേണ്ടതാണെന്നു ഞങ്ങൾ വിചാരിക്കുന്നു. മൂന്നാമത് ഇപ്പോൾ ഭാരതഖണ്ഡത്തിൽ എന്നുമാത്രമല്ല ലോകത്തിന്റെ അധികഭാഗങ്ങളിലും പ്രചാരമുള്ളതും, നമ്മുടെ രാജാവിന്റെ ഭാഷയാകയാൽ പല കാൎയ്യങ്ങൾക്കും അത്യന്താവശ്യമായി തീൎന്നിട്ടുള്ളതുമായ ഇംഗ്ലീഷുഭാഷ നമ്പൂതിരിമാർ പഠിക്കേണ്ടതാണെന്നും, അല്ലെന്നും, ഉള്ള ചില ആക്ഷേപങ്ങളും തൽസംബന്ധമായി അനാവശ്യമായ ചില കലിവഴക്കങ്ങളും, നാം കേൾക്കാറുള്ളതിനാൽ അപ്രകാരമുള്ള ഇംഗ്ലീഷു വിദ്യാഭ്യാസത്തിന്റെ ഗുണദോഷത്തെപ്പറ്റിയും ഈ അവസരത്തിൽ ചിന്തിക്കേണമെന്നു ഞങ്ങൾ വിചാരിക്കുന്നു. ഇതിന്നു പുറമെ നമ്മുടെ കന്യകാപ്രദാനവിഷയത്തിൽ ഇയ്യിടയിൽ ഉണ്ടായിത്തീൎന്നിരിക്കുന്ന ചില അഭിപ്രായഭേദങ്ങളെപ്പറ്റിയും രണ്ടു വാക്കു ഞങ്ങൾ പറവാൻ വിചാരിക്കുന്നു.

മേൽപറഞ്ഞ കാരണങ്ങളാൽ നമ്പൂതിരിമാരുടെ സമ്പ്രദായമുള്ള ധൎമ്മാചാരങ്ങൾ കാലോചിതമായി ഭേദപ്പെടുത്തുന്നകാൎയ്യത്തെപ്പറ്റി ഞങ്ങൾ ആലോചിക്കുന്ന സമയം പല ദുൎഘടമായ കാൎയ്യങ്ങളും ഞങ്ങളുടെ മനസ്സിൽ ഉദിച്ചുവരുന്നുണ്ട്. ആചാരങ്ങൾ ഭേദപ്പെടുത്തുന്നകാൎയ്യം വളരെ എളുപ്പത്തിൽ സാധ്യമുള്ളതല്ല. ധൎമ്മശാസ്ത്രത്തിൽ അഗാധമായികിടക്കുന്നതായ തത്വങ്ങളുടെ ദുൎഗ്ഗമാവസ്ഥയും, ആവക തത്വങ്ങളും നമ്മുടെ പുരാതനാൎയ്യന്മാർ നിൎമ്മിച്ചിരിക്കുന്നതായ ആചാരങ്ങളും തമ്മിലുള്ള ചേൎച്ചകളുടെ സ്വഭാവവും, ആലോചിക്കുമ്പോൾ പഴയആചാരങ്ങളെ മാററുന്നകാൎയ്യത്തിൽ നാം അധികം ധൈൎയ്യപ്പെടാതിരിക്കേണമെന്നു ഞങ്ങൾ വിചാരിക്കുന്നു. സത്വഗുണപ്രധാനമായ ബ്ര

ഷത്രതേജസ്സിന്റെ വേലി ആചാരമാകുന്നു. നമ്മുടെ സമുദായാചാരങ്ങൾ വേണ്ടവിധം നടത്തുന്ന കാൎയ്യത്തിൽ ബുദ്ധിമുട്ടു വന്നുപോകുന്നുവെന്നുള്ള സംഗതിയാൽ അവയെ ത്യജിക്കുന്നതു നന്നായിരിക്കയില്ല. നേരെമറിച്ച് ജനങ്ങൾക്ക ധൎമ്മനിഷ്ഠയും തപസ്സും, കുറഞ്ഞുവരുന്തോറും ആചാരങ്ങൾ അധികമധികം നിൎബ്ബന്ധമാക്കി വെക്കുകയാണു ചെയ്യാറുള്ളതെന്നു നമ്മുടെ ഹിന്ദുശാസ്ത്രചരിത്രം വ്യക്തമായിപ്പറയുന്നുണ്ട്. ധൎമ്മശാസ്ത്രത്തിന്റെ പരമമായ തത്വങ്ങളും മനുഷ്യനിൽ അന്തൎഭവിച്ചുകിടക്കുന്ന ആദ്ധ്യാത്മികശക്തികളുടെ സ്വഭാവങ്ങളും സൂക്ഷ്മമായിട്ടറിയുന്നവൎക്കല്ലാതെ ആചാരങ്ങൾ ഏൎപ്പെടുത്തുന്നതു കുറെ ദുൎഘടമായിരിക്കും. ഐഹികമായ സുഖത്തിന്നുവേണ്ടി സദാചാരങ്ങളെ ബലികൊടുക്കുന്നത് കേവലം നികൃഷ്ടമാകുന്നു. പുരുഷാൎത്ഥങ്ങളിൽ ഏറ്റവും പ്രധാനമായ ധൎമ്മത്തിന്നുവേണ്ടിയാണ് നാം ജീവിക്കേണ്ടതു. അൎത്ഥകാമങ്ങൾ ധൎമ്മത്തിനെ സഹായിക്കുന്നതിന്നായി ഉപയോഗപ്പെടുത്തണം. ദേഹരക്ഷക്കുവേണ്ടി അൎത്ഥകാമങ്ങൾ ആവശ്യമായിരിക്കും. ഇപ്രകാരം ധൎമ്മത്തിന്റെ പ്രധാന്യതയെ എപ്പോഴുംമനസ്സിൽ വെച്ചുകൊണ്ടും നമ്മുടെതപസ്സിനെ അല്ലെങ്കിൽ ആദ്ധ്യാത്മികശക്തിയെ പ്രബലപ്പെടുത്തിക്കൊണ്ടും ആചാരങ്ങൾക്ക് അത്യാവശ്യമായും കാലത്തിന്നനുസരിച്ചു കൂടാതെ കഴിയാത്തതായും ഉള്ളമാററങ്ങൾ വരുത്തുവാൻശ്രമിക്കുന്നതായാൽ വലിയ ദുൎഘടംകൂടാതെ നമ്മുടെ ഉദ്ദിഷ്ടകാൎയ്യം ഒരുവിധം സാദ്ധ്യമായേക്കാം. ഇതിന്നൊരുദാഹരണം പറയുന്നതായാൽ ഈകാലത്ത് അത്യാവശ്യമായ ഇംഗ്ലീഷ്വിദ്യാഭ്യാസം നമ്പൂതിരിമാർ സ്വീകരിക്കുന്നകാൎയ്യത്തിൽ ആചാരവിരോധമുണ്ടാകുന്നതല്ല. എന്നാൽ ഈവിദ്യാഭ്യാസം നട

ഈ രണ്ടുകാര്യത്തിൽ പ്രത്യേകമായ ചില നിബന്ധനകളെ നമ്പൂതിരിമാർ സ്വീകരിക്കേണ്ടതുണ്ട്. പൊതുവിലുള്ള വലിയ കോളേജുകളിലും, സ്കൂളുകളിലും നമ്പൂതിരിമാർ ചേർന്നു പഠിക്കുന്ന കാര്യത്തിൽ ചില ദുർഘടങ്ങൾ ഉണ്ടാകാവുന്നതുകൊണ്ട് വിദ്യാഭ്യാസത്തിന്നു പ്രത്യേകം ഒരേർപ്പാട് ആവശ്യമാകുന്നു. ഇതിന്നുപുറമെ പ്രാതസ്സ്നാനം സ്വാദ്ധ്യായം മുതലായ കാര്യങ്ങൾക്ക് വിഘ്നംകൂടാതെവിധം വിദ്യാഭ്യാസസമ്പ്രദായങ്ങൾ ഏർപ്പെടുത്തേണ്ടതും, അപ്രകാരം ചെയ്യാൽ ആചാരവിരോധം ഉണ്ടാകുവാൻ ഒരിക്കലും എടയില്ലാത്തതും ആകുന്നു.

നമ്മുടെ സ്വജനങ്ങളുടെ തീവണ്ടിയാത്രയെപ്പറ്റി പറയുന്നതായാൽ അതുകൊണ്ട് യാത്രാസൌകര്യവും, മറ്റു പലതരമായ കാര്യസൌകര്യങ്ങളും ഉണ്ടായേക്കാമെങ്കിലും, അതുനിമിത്തം അവശ്യം വന്നുചേരുന്ന സമ്പർക്കദോഷങ്ങളും, പലപ്പോഴും വന്നുചേരാവുന്നതായ മാനഭംഗങ്ങളും, ആലോചിക്കുമ്പോൾ ഈ മാറ്റം നമുക്ക് ഒരിക്കലും സ്വീകാര്യമാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. ആശ്വലായനസൂത്രക്കാരുടെ സമാവർത്തനകാലം കുറെക്കൂടി ചെറുപ്പത്തിൽ കഴിക്കേണമെന്നുള്ള അഭിപ്രായത്തെപ്പറ്റി ചിന്തിക്കുന്നസംഗതിയിൽ നമ്മുടെ ബ്രഹ്മചര്യാശ്രമം കേവലം ശ്രൗതാനുഷ്ഠാനമായി പരിണമിച്ചിരിക്കുന്നുവെന്നും, ഈ ആശ്രമത്തോടുകൂടി നടത്തേണ്ടതാണെന്നു മനുമുതലായ സ്മൃതികാരന്മാർ ഉപദേശിച്ചിരിക്കുന്ന ഗുരുകുലവാസവും, വേദം, വേദാംഗം ദർശനം, ശാസ്ത്രം മുതലായ പാഠങ്ങളും, ഇപ്പോൾ നാമാവശേഷമായിത്തീർന്നിരിക്കുന്നുവെന്നും നമ്മുടെ ഉചിതമായ വിദ്യാഭ്യാസരീതിയിൽ ബ്രഹ്മചര്യാശ്രമം യഥാർത്ഥമായും നിർബ്ബന്ധമായും ഏർപ്പെടുത്തേണ്ടതാണെ

ന്നും ആതിലേക്ക നമ്പൂതിരിവിദ്യാർത്ഥികൾ ആവുന്നേടത്തോളം ചെറുപ്പത്തിൽതന്നെ പ്രവേശിക്കേണ്ടതാണെന്നും, ഇങ്ങിനെനുള്ളടങ്ങിയ പല സംഗതികളെപ്പറ്റിയും ആലോചിക്കുമ്പോൾ ആശൌചയന സമാവർത്തനം കുറെക്കൂടി വാർദ്ധക്യകാലത്തു കഴിക്കുന്നതിന്നു ഞങ്ങൾ വിരോധം കാണുന്നില്ല. ബ്രഹ്മചര്യാശ്രമം കുറെ ദീർഘമായ കാലത്തേക്ക് നീട്ടേണ്ടതാണെന്ന് ഞങ്ങൾ തീർച്ചയായും അഭിപ്രായപ്പെട്ടുകൊള്ളുന്നു. എന്നാൽ ആതിനെ വൃതാനുഷ്ഠാനം മാത്രമായി കലാശിപ്പിക്കരുതെന്നും വിദ്യാഭ്യാസസംബന്ധമായ ചിട്ടകളും യഥാർത്ഥമായ വിനയവും, ശമദമാദിശക്തികളും സമ്പാദിപ്പാനുള്ള നിഷ്ഠകളും വൈദികമായും, വ്യാവഹാരികമായും, ഉള്ള അറിവുകൾ ലഭിക്കുവാനുള്ള മാർഗ്ഗങ്ങളും നമ്മുടെ ബ്രഹ്മചര്യാശ്രമത്തിൽ ഏർപ്പെടുത്തേണ്ടതാണെന്നും, ഞങ്ങൾ പറഞ്ഞുകൊള്ളുന്നു. ഈ തത്വം നാം സ്വീകരിക്കുന്നതായാൽ ഉപനയനം മുതൽ സമാവർത്തനംവരെയുള്ള കാലത്തെ സംഹിതയെങ്കിലും ധരിച്ചും വശമാക്കുവാൻ വേണ്ടിയേടത്തോളംമാത്രം ആക്കുകയും, ഏതാണ്ട പന്ത്രണ്ടു വയസ്സാവുമ്പോഴേക്ക സംഹിത മുഴുവനും പഠിക്കാവുന്നതിനാൽ സമാവർത്തനം പന്ത്രണ്ടുവയസ്സിൽ നടത്തുകയും ചെയ്യുന്നതിന്ന ഞങ്ങൾ വിരോധം കാണുന്നില്ല. എന്നാൽ യഥാർത്ഥമായ ബ്രഹ്മചര്യാശ്രമം സമാവർത്തനത്തോടുകൂടി അവസാനിപ്പിക്കുന്നത് ദോഷമാകുന്നു. സമാവർത്തനത്തിന്നശേഷം തൃശ്ശിവപേരൂരിലോ തിരുനാവായയിലോ, വെച്ചു നടത്തിവരുന്ന അദ്ധ്യയനരീതിയെ അനുസരിക്കുവാൻ ആഗ്രഹമുള്ളവർ അവിടങ്ങളിൽവെച്ചു വേദാഭ്യാസവും ക്രമവും ചിട്ടയും ബ്രഹ്മചര്യത്തോടുകൂടി നടത്തേണ്ടതാ

ണെന്നും, അതല്ലെങ്കിൽ നമ്പൂതിരിമാർക്ക് പ്രത്യേകം ഏൎപ്പെടുത്തുന്നതായ വിദ്യാലയത്തിൽ പ്രവേശിച്ച് സംസ്കൃതസാഹിത്യവും പൌരസ്ത്യവിദ്യകളും പഠിക്കയും, വ്യാവഹാരികവും ജീവിതമാൎഗ്ഗത്തിന്നുതകുന്നതുമായ നവീനവിദ്യകളും, ശാസ്ത്രങ്ങളും അഭ്യസിക്കയും, ഈ വിദ്യാലയത്തിലെ കുട്ടികൾക്കു ബ്രഹ്മചൎയ്യനിബന്ധനകൾക്കനുസരിച്ച് ആദ്ധ്യാത്മികമായും, മാനസികമായും, ശാരീരമായും ഉള്ള സംസ്കാരങ്ങളെ ക്രമപ്പെടുത്തുകയും ചെയ്യേണ്ടതാണെന്നും ഞങ്ങൾ പ്രബലമായി അഭിപ്രായപ്പെട്ടുകൊള്ളുന്നു.

നമ്മുടെ കന്യകാപ്രദാനവിഷയത്തിൽ നൂതനമായുണ്ടായിത്തീൎന്നിരിക്കുന്ന ചില അഭിപ്രായങ്ങളെപ്പറ്റി ഈയവസരത്തിൽ ഒന്നും പറയാതിരിപ്പാൻ നിവൃത്തിയില്ല. ഋതുമതീവിവാഹം ധൎമ്മശാസ്ത്രങ്ങളാൽ നിഷേധിക്കപ്പെട്ടിട്ടുള്ളതാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. പുരാതനകാലം മുതൽക്കുതന്നെ നമ്പൂതിരിമാർ നടത്തിവരുന്ന ഈ ജാതിവിവാഹക്രമം ധൎമ്മവിരുദ്ധമാണെന്നു പറവാൻ പാടുള്ളതല്ല. പുരാതനാൎയ്യന്മാർ ഋതുമതികളായ നാരീജനങ്ങളെ ധാരാളം വിവാഹം ചെയ്തു വന്നിരുന്നുവെന്ന് നമ്മുടെ ഇന്ത്യാചരിത്രം വ്യക്തമായിപ്പറയുന്നുണ്ട്. നവീനന്മാരായ ചില സ്മൃതികാരന്മാർ ഋതുമതിവിവാഹത്തെ നിഷേധിച്ചിട്ടുണ്ടെങ്കിലും പഴയ നടപ്പും സ്മൃതികളും ഋതുമതിവിവാഹത്തെ നിഷേധിക്കുന്നില്ല. കിഴക്കൻജില്ലകളിലെ ബ്രാഹ്മണജാതിക്കാർ ഋതുമതിവിവാഹത്തെ നിഷേധമായിക്കരുതുകയും, സ്ത്രീകളെ ബാല്യകാലത്തിൽത്തന്നെ വിവാഹം ചെയ്തുകൊടുക്കുകയും, ചെയ്യുന്നവരായിരിക്കാം. ഈ ശൈശവവിവാഹാചാരത്തെപ്പറ്റി ഭാരതഖണ്ഡത്തിലെ അനേകം

യോഗ്യന്മാർ ആക്ഷേപിച്ചുവരികയും, ആ സമ്പ്രദായം നിൎത്തൽ ചെയ്യേണമെന്നു നിർബ്ബന്ധമായി ഉപദേശിച്ചുവരികയും ചെയ്യുന്ന ഈ കാലത്ത് അതൊന്നും കേൾക്കാതെ കിഴക്കൻജില്ലക്കാരുടെ ആചാരക്രമമായ മാർഗ്ഗങ്ങളെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നത് വലിയ ദോഷമാകുന്നു. യുക്തികൊണ്ടും, ശാസ്ത്രംകൊണ്ടും, നടപ്പുകൊണ്ടും, ദോഷകരമാണെന്ന് ഒരിക്കലും കാണാത്തതായ ഋതുമതീവിവാഹം മലയാളികളായ നമ്പൂതിരിമാർ സ്വീകരിച്ചിരിക്കുന്നത് ഒരിക്കലും തെറ്റാണെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല. നേരെമറിച്ച് ബ്രഹ്മചര്യാശ്രമത്തെ കുറെക്കൂടി ദീർഘിപ്പിക്കണമെന്നു ഞങ്ങൾ പ്രബലമായി അഭിപ്രായപ്പെടുന്നതിനാൽ ശൈശവവിവാഹം ആവുന്നേടത്തോളം ചുരുക്കേണ്ടതാണെന്നുകൂടി ഈ അവസരത്തിൽ പറഞ്ഞുകൊള്ളുന്നു.

നമ്മുടെ പഴയ ധർമ്മാചാരങ്ങൾ വഴിക്കുടാതെ നടത്തുവാൻ സാധിക്കയില്ലെന്നും, യുക്തായും, സത്യവിരോധമായും, ആചാരങ്ങൾ തെറ്റിനടക്കുന്നതിനേക്കാൾ അവയെ കാലോചിതമായി ഭേദപ്പെടുത്തുകയാണ നല്ലതെന്നും മററുള്ള അഭിപ്രായത്തെപ്പററിയും രണ്ടുവാക്ക ഇവിടെ പറയാവുന്നതാണ്. ധർമ്മത്തിന്റെ യഥാർത്ഥമായ തത്വങ്ങൾക്ക വിരോധംകൂടാതെ അതാതു കാലത്തും, അവസ്ഥകളിലും ഭേദപ്പെട്ടുവരുന്ന [illegible] നിറവേറവാനും, ദേശത്തിന്റെ [illegible] നിലനിൽക്കുവാനും, [illegible] ആചാരഭേദങ്ങളെ സ്വീകരിക്കുന്നതിനു വലിയ [illegible] ഞങ്ങൾ വിചാരിക്കുന്നില്ല. [illegible] അവശ്യം ചെയ്യേണ്ടതാകയാൽ അതിന്നുവേണ്ടി സ്വീകരിക്കേണ്ടതായ ആചാരസൗ

കാൎയ്യങ്ങളും കേവലം നിഷിദ്ധമാണെന്നു പറഞ്ഞുകൂടാ. "ശരീരമാദ്യം ഖലുധൎമ്മസാധനം" എന്ന് കാളിദാസമഹാകവി പറഞ്ഞിട്ടുള്ളതു വളരെ ശരിയാകുന്നുവല്ലൊ. കാലദേശാവസ്ഥകൾക്കനുസരിച്ച് ധൎമ്മാചാരങ്ങളെ ഭേദപ്പെടുത്തുന്നതിന്ന് സ്മൃതികാരന്മാരും വിരോധം പറഞ്ഞിട്ടില്ല. "സ്വഗ്രാമേ പൂൎണ്ണമാചാരം അന്യഗ്രാമേ തദൎദ്ധകം പട്ടണേ പാദമാചാരം പഥിശൂദ്രവദാചരേൽ" ഈ സ്മൃതിവചനം നാം എല്ലാവരും കേട്ടിട്ടുണ്ടല്ലൊ. സ്മൃതിവചനങ്ങളെല്ലാം കൂലങ്കഷമായി പരിശോധിക്കുന്നതായാൽ ദേഹരക്ഷക്കുവേണ്ടി ആചാരങ്ങളെ ചുരുക്കാമെന്നും ഭേദപ്പെടുത്താമെന്നും നമുക്ക് അറിവാൻ കഴിയുന്നതാണ്. ഈ കാൎയ്യത്തിൽ നാം എപ്പോഴും സൂക്ഷിക്കേണ്ടത് എന്തെന്നാൽ കാൎയ്യാൎത്ഥമായും വ്യൎത്ഥമായും ആചാരഭ്രംശം വരുത്തുവാൻ ഒരിക്കലും പാടുള്ളതല്ലെന്നും, അങ്ങിനെ ചെയ്യുന്നത് തപസ്സിന്നും ധൎമ്മത്തിന്നും വിരോധമായിത്തീരുമെന്നുമാകുന്നു. ഇപ്പോഴത്തെ കാലഗതി നോക്കുന്നതായാൽ നമ്പൂതിരിമാരുടെ ജീവിതമാൎഗ്ഗത്തിന്നുള്ള ചില വൃത്തിസൌകൎയ്യങ്ങളും ഏൎപ്പെടുത്തേണ്ടിവരുമെന്നു ഞങ്ങളും മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. കൃഷി മുതലായ തൊഴിലുകളിൽ നമ്പൂതിരിമാർ പ്രവേശിക്കേണ്ടിവരുമെന്നും ആവക വ്യവസായങ്ങളും, ഉദ്യോഗങ്ങളും, നടത്തുന്നവസരങ്ങളിൽ പലപ്പോഴും ദേഹരക്ഷക്ക് സൌകൎയ്യപ്പെടുന്നതും വൈദ്യവൃത്തക്ക് യോജിക്കുന്നതുമായ ചില ആചാരങ്ങളും സ്വീകരിക്കേണ്ടിവന്നേക്കാമെന്നും, ആ പക്ഷത്തിൽ അതാതവസ്ഥകളിലും ദേശങ്ങളിലും ഇരിക്കുന്ന നമ്പൂതിരിമാർ ധൎമ്മത്തിന്റെ യഥാൎത്ഥമായ തത്വങ്ങൾക്കു വിരോധംകൂടാത്ത നിലയിൽ അതാതു ദേശാചാരങ്ങളെയും, അതാതവസ്ഥകൾക്കനുസരിച്ച്

ള്ള ആചാരങ്ങളേയും അംഗീകരിക്കേണ്ടതു കേവലം ഒരു കുററമാണെന്നും ഞങ്ങൾ വിചാരിക്കുന്നില്ല.

8 ഉപസംഹാരം—നമ്പൂതിരിമാരുടെ സ്വധർമ്മാനുഷ്ഠാനത്തെപ്പററി ഞങ്ങൾക്കാലോചിപ്പാനുള്ളതെല്ലാം ഏതാണ്ട് അവസാനിച്ചിരിക്കുന്നു. എന്നാൽ ഈ ആലോചനയിൽ വന്നുകൂടുന്ന സംഗതികൾ ഇവിടെ ചുരുക്കത്തിൽ ഉപസംഹരിച്ചുകൊള്ളുന്നു. ധർമ്മമെന്നതു് നമ്മുടെ ശ്രുതിസ്മൃതി മുതലായ വൈദികഗ്രന്ഥങ്ങളിൽ വിഹിതമായ കർമ്മങ്ങളും ആചാരങ്ങളും, നടത്തുകയും, നിഷിദ്ധമായതിനെ ത്യജിക്കയുമാകുന്നുവെന്നും, പുരാതനമായ വർണ്ണാശ്രമധർമ്മങ്ങളുടെ ഉൽകൃഷ്ടതയിൽ [illegible] ആദ്യത്തെ വർണ്ണക്കാരായ ബ്രാഹ്മണർക്കു് ആശ്രമജീവിതം വിട്ടുകളവാൻ പാടില്ലെന്നും, അവരുടെ സാത്വികവും ശമപ്രധാനവുമായ ധർമ്മാചാരങ്ങൾ ലോകത്തിന്റെ നിലനില്പിന്നു് അത്യാവശ്യമാണെന്നും കേരളബ്രാഹ്മണരായ നമ്പൂതിരിമാർ ശ്രൗതങ്ങളായും, സ്മാർത്തങ്ങളായും ഉള്ള ധർമ്മാചാരങ്ങളിൽ വിടാതെ ശ്രദ്ധവെക്കേണ്ടതാണെന്നും ബാഹ്യപരിഷ്കാരപ്രധാനമായ പാശ്ചാത്യജീവിതത്തിന്റെ മാതൃകയെ അവർ സ്വീകരിക്കാതിരിക്കേണമെന്നും, ഈ മാതൃകയെ പ്രമാണമാക്കിക്കരുതുന്നതായാൽ നമ്മുടെ തപസ്സിന്നും ധർമ്മത്തിന്നും, ഹാനി വരുന്നതാകുമെന്നും, ധനസംബന്ധമായ ചില കാരണങ്ങളാൽ നമ്മുടെ ജീവിതമാർഗ്ഗങ്ങൾക്കു കുറെ ബുദ്ധിമുട്ടു നേരിട്ടിട്ടുണ്ടെന്നും അതുനിമിത്തവും ധർമ്മഹാനി വരുന്നുണ്ടെന്നും അതിനാൽ നമ്പൂതിരിമാരുടെ വൃത്തിസമ്പാദനത്തിന്നുള്ള മാർഗ്ഗങ്ങൾകൂടി നാം ക്രമപ്പെടുത്തേണമെന്നും, തപസ്സിന്നു വലിയ ഹാനിവരാതെ കൃഷിമുതലായ വൃത്തികൾ നടത്തുന്നതു നിഷിദ്ധമ

ല്ലെന്നും, പുരാതനഹിന്ദുധർമ്മങ്ങളും വിദ്യകളും പഠിപ്പിക്കേണ്ടവാൻവേണ്ടി നമ്പൂതിരിമാർക്ക് പ്രത്യേകവിദ്യാലയങ്ങൾ ഏർപ്പെടുത്തേണ്ടതാണെന്നും കാലദേശാവസ്ഥകൾക്കനുസരിച്ച് ധർമ്മാചാരങ്ങളെ ഭേദപ്പെടുത്തുന്നതിന്നു വിരോധമില്ലെന്നും, ആ കാര്യത്തിൽ നാം മുഖ്യമായി ആലോചിക്കേണ്ടതു ധർമ്മത്തിന്റെ യഥാർത്ഥമായ തത്വങ്ങൾക്ക് ഹാനിവരുവാൻ പാടില്ലെന്നും വൈദികധർമ്മങ്ങളും ശാരീരധർമ്മങ്ങളും തമ്മിൽ ഏടയുന്ന സംഗതികളിൽ ശാരീരധർമ്മത്തിന്നാണ് അധികം വിലവെക്കേണ്ടതെന്നും ആവുന്നേടത്തോളം ഈ രണ്ടു ധർമ്മങ്ങളും തമ്മിൽ ഏടയാതിരിപ്പാൻ നോക്കേണ്ടതാണെന്നും ധർമ്മകാര്യങ്ങളിൽമഹശക്തയും വ്യതിരിക്കയും മാനനപോരുകതനെന്നും ഇങ്ങിനെ നമ്മുടെ ധർമ്മാനുഷ്ഠാനങ്ങൾ വിഘ്നം വരാതെ നടത്തുന്നതായാൽ അഭിവൃദ്ധിവരുമെന്നും, ഞങ്ങൾ പറഞ്ഞുകൊള്ളുന്നു.

# സ്വധൎമ്മാനുഷ്ഠാനം

നമ്പൂതിരിയോഗക്ഷേമസഭയുടെ

കോട്ടയ്ക്കൽ ഉപസഭക്കാർ

തയ്യാറാക്കിയ

## മെമ്മോറാണ്ടം



1092 ചിങ്ങം 5-ാം൹-ത്തെ



ഒന്നാം വാൎഷികയോഗത്തിൽ

പാസ്സാക്കിയത്.



L. S. Press—Kottakal.

1917

Price 1 anna.] [ വില 1 അണ.

നമ്പൂതിരിമാരുടെ സ്വധർമ്മാനുഷ്ഠാനത്തെപ്പററി

കോട്ടയ്ക്കൽ എൻ. വൈ. ഉപസഭയുടെ ഒ

ണസഭക്കാർ തയ്യാറാക്കിയ

# മെമ്മോറാണ്ടം



1092 മേടമാസം 24-ാംനു കൂടിയ കോട്ടക്കൽ എൻ. വൈ. ഉപസഭയുടെ ഒരു യോഗത്തിൽ എൻ. വൈ. മഹാസഭയുടെ ഒമ്പതാം വാർഷികയോഗത്തിൽ പാസ്സാക്കിയതും, ഈ ഉപസഭക്ക് അയച്ചുതന്നതും ആയ നമ്പൂതിരിമാരുടെ സ്വധർമ്മാനുഷ്ഠാനവിഷയമായ ഒരു തീർപ്പിന്റെ നേർപകർപ്പു വായിച്ചു റിക്കാർട്ടാക്കുകയും കരിപ്പാലെ നാരായണൻ നമ്പൂതിരി അവർകൾ അഭിപ്രായപ്പെടുകയും കട്ടങ്ങംഗലത്തു രാമൻ നമ്പൂതിരി അവർകൾ അനുവദിക്കുകയും ചെയ്തപ്രകാരം നമ്പൂതിരിമാരുടെ സ്വധർമ്മാനുഷ്ഠാനം ഏതുവിധം ക്രമപ്പെടുത്തേണ്ടതാണെന്നും മററും സംഗതിക്ക് ഒരു സ്കീം തയ്യാറാക്കി ഉപസഭയുടെ പൊതുയോഗത്തിൽ കൊണ്ടുവരുവാൻ ഈ ഉണസഭക്കാരെ അധികാരപ്പെടുത്തുകയും ചെയ്തു.

2. നമ്പൂതിരിമാരുടെ സ്വധർമ്മാനുഷ്ഠാനത്തെപ്പററി തയ്യാറാക്കുന്ന ഈ മെമ്മോറാണ്ടത്തിൽ താഴെ കാണിച്ച അഞ്ചു സംഗതികൾ പ്രത്യേകമായി ആലോചിക്കേണ്ടതാണെന്നു ഞങ്ങൾ വിചാരിക്കുന്നു:—

(a) ധർമ്മത്തിന്റെ സ്വരൂപവും, ലക്ഷണവും, ഏ

സരിച്ചു രക്ഷിച്ചുപോരേണ്ടതു നമ്മുടെ കൃത്യമാകുന്നു.

ആദ്യത്തിൽ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇങ്ങിനെ നാലു ജാതികൾ സൃഷ്ടിക്കപ്പെട്ടുവെന്നും അവൎക്കു പ്രത്യേകം ചില പ്രവൃത്തികളെ വിഭജിച്ചുകൊടുത്തുവെന്നും അതിൽ വൈദികമായും, തപസ്സിനെ അല്ലെങ്കിൽ ആദ്ധ്യാത്മികശക്തിയെ വൎദ്ധിപ്പിക്കുന്നവയായും ഉള്ള ആചാരങ്ങൾ ബ്രാഹ്മണൎക്കും ലോകത്തിന്റെ രക്ഷാകൎത്തൃത്വവും, യുദ്ധസംബന്ധമായ പ്രവൃത്തികളും ക്ഷത്രിയൎക്കും, കൃഷി, വാണിജ്യം, പശുപാലനം മുതലായി നാട്ടിലെക്കു ധനസമൃദ്ധിയെ ഉണ്ടാക്കുന്നവയായ വൃത്തികൾ വൈശ്യൎക്കും മേൽപറഞ്ഞ മൂന്നുവിധവൃത്തികളിലും സഹായം ചെയ്യുന്നതായും ജനസമുദായത്തിന്റെ ഉൽഗതിക്കാവശ്യമായും ഉള്ള മറ്റെല്ലാ പ്രവൃത്തികളും ശൂദ്രൎക്കും നിയമിച്ചുവെക്കുകയാണ് ചെയ്തതു എന്നും നാം കാണുന്നു. പ്രവൃത്തിവിഭാഗത്തിന്റെ ആവശ്യകതയെപ്പറ്റി പാശ്ചാത്യന്മാരായ ലോകതത്വജ്ഞന്മാർ വളരെ ഗ്രന്ഥങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഇക്കാലത്തു നമ്മുടെ സ്മൃതികാരന്മാരായ മഹൎഷിമാർ കണ്ടുപിടിച്ചതായ ഈ വൎണ്ണധൎമ്മങ്ങളുടെ മാഹാത്മ്യത്തെപറ്റി വിശേഷിച്ച് പറയേണ്ടതുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. പ്രസ്തുത നാലുവിധമായ വൎണ്ണധൎമ്മങ്ങളിൽ ആദ്യത്തെ ധൎമ്മത്തെപ്പറ്റി മാത്രമേ ഞങ്ങൾ ഇവിടെ ആലോചിക്കുന്നുള്ളു. എന്തെന്നുവെച്ചാൽ വൈദികമായും സ്മാൎത്തമായും ഉള്ള ധൎമ്മാചാരങ്ങളെപ്പറ്റിയാണു നാം മുഖ്യമായി ആലോചിക്കേണ്ടതു. ഇതിന്നുപുറമെ ബ്രാഹ്മണൎക്കു വിഹിതമായ നാലാശ്രമധൎമ്മങ്ങളെയും ചിന്തിക്കാവുന്നതാണ്. ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്ന്യാസി ഇങ്ങിനെ നാലാശ്രമികളെ ബ്രാഹ്മണരുടെ ജീ

ടയിൽ കാണാവുന്നതാണ്. ഈ നാലിൽ ഏതെങ്കിലും ഒരു ആശ്രമത്തിലല്ലാതെ ബ്രാഹ്മണർക്കു ജീവിക്കുവാൻ പാടുള്ളതല്ല. ആശ്രമജീവിതം ബ്രാഹ്മണരുടെ മാതൃകാജീവിതമാകുന്നു. അതാണു അവരുടെ ആദ്ധ്യാത്മികശക്തിയെ നിലനിർത്തിപ്പോരുന്നതു്. ആശ്രമജീവിതം മാറ്റുള്ള വർണ്ണങ്ങൾക്കനുസരിക്കുന്നതു കേവലം അസാദ്ധ്യമാകുന്നു. അതിനാൽ ഹിന്ദുമതപ്രകാരം ഈവക വൈദികകർമ്മങ്ങളും തപോവൃത്തികളും ആചരിക്കുവാനും മുടങ്ങാതെ അനുഷ്ഠിക്കുവാനും കേരളബ്രാഹ്മണരായ നമ്പൂതിരിമാർ എപ്പോഴും ചുമതലപ്പെട്ടവരാകുന്നു. അവർ ഈ ചുമതലയായ നിറവേറ്റാത്തപക്ഷം ആദ്ധ്യാത്മികശക്തി ലോകത്തിൽനിന്നു് അസ്തമിച്ചു പോവുകയും ആ പക്ഷത്തിൽ നാട്ടിലെ സൽഗുണങ്ങൾ മിക്കതും ഇല്ലാതാവുകയും, അതുനിമിത്തം ജനസമുദായത്തിന്റെ സ്ഥിതിയെല്ലാം തകരാറായിത്തീരുവാൻ സംഗതിയാവുകയും ചെയ്യും. അതിനാൽ നമ്പൂതിരിമാർ മേൽപ്പറഞ്ഞതായ അവരുടെ ചുമതലയായ ത്രിവിധകരണങ്ങളാലും നിർവ്വഹിക്കേണ്ടതാണെന്നു് ഞങ്ങൾ പ്രബലമായും അഭിപ്രായപ്പെട്ടുകൊള്ളുന്നു.

4 കേരളബ്രാഹ്മണരായ നമ്പൂതിരിമാരുടെ പ്രത്യേകമായ ധർമ്മങ്ങൾ എന്തെല്ലാമാണ്?—വൈദികങ്ങളായ കർമ്മങ്ങൾ വിധിപ്രകാരം നടത്തുകയും തപസ്സ് അല്ലെങ്കിൽ ആദ്ധ്യാത്മികശക്തി വർദ്ധിപ്പിക്കുകയും ആണു ബ്രാഹ്മണരുടെ മുഖ്യമായ ധർമ്മമെന്നു മേൽവകുപ്പിൽ പ്രസ്താവിച്ചുവല്ലോ. ശ്രൗതം, സ്മാർത്തം ഇങ്ങിനെ വൈദികകർമ്മങ്ങൾ രണ്ടുവിധത്തിലുണ്ട്. അതിൽ സ്മാർത്തകർമ്മങ്ങൾ എല്ലാബ്രാഹ്മണർക്കും നിർബ്ബന്ധമായിട്ടുള്ളതാണ്. ശ്രൗതകർമ്മങ്ങൾ മലയാളത്തിൽ പ്രത്യേകം ചില ഇല്ലക്കാർ മാത്രമേ

യാൽ ഇത്ര ചുരുങ്ങിയകാലംകൊണ്ടു ബ്രഹ്മചര്യാശ്രമം ദീക്ഷിച്ച് ഗൃഹസ്ഥാശ്രമത്തിലേക്കോ, മററുവല്ല ആശ്രമങ്ങളിലേക്കോ, പ്രവേശിക്കുവാൻ തക്കയോഗ്യത നമുക്ക് ഉണ്ടാവുമെന്നു ഒരിക്കലും വിചാരിച്ചുകൂടാ. ആശ്രമജീവിതമാണ് ബ്രാഹ്മണരുടെ മുഖ്യധർമ്മമെന്നു ഞങ്ങൾ മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഈ തത്വത്തിന്റെ പ്രാമാണ്യം സമ്മതിക്കുന്ന പക്ഷം ബ്രഹ്മചര്യാശ്രമം ഇത്ര ചുരുങ്ങിയ കാലംകൊണ്ടു മുഴുമിക്കുന്നതു ശാസ്ത്രംകൊണ്ടും, യുക്തികൊണ്ടും ആലോചിക്കുമ്പോൾ കേവലം അനുചിതമാണെന്ന് ഞങ്ങൾ വിചാരിക്കുന്നു. ചുരുങ്ങിയതു പന്ത്രണ്ടുകൊല്ലവും, ഏറിയതു നാല്പത്തെട്ട് സംവത്സരവും, ബ്രഹ്മചര്യാശ്രമം ദീക്ഷിച്ചു പോന്നിരുന്നുവെന്നു മനുസ്മൃതിയിൽ കാണുന്നു. അന്നുണ്ടായിരുന്ന ഗുരുകുലവിദ്യാഭ്യാസം ബ്രഹ്മചര്യാശ്രമകാലത്താണ് ആര്യന്മാർ നടത്തിപ്പോന്നിരുന്നതു്. ഈ ആശ്രമത്തിന്റെ അവസാനത്തോടുകൂടി വിദ്യാഭ്യാസം ഏതാണ്ടു മുഴുമിക്കുകയും, അതിന്നുശേഷം ബ്രാഹ്മണർ ഗൃഹസ്ഥാശ്രമത്തിലേക്കോ, മററു വല്ല ആശ്രമങ്ങളിലേക്കോ, പ്രവേശിക്കുകയും ചെയ്തിരുന്നു. ആശ്രമത്തിലല്ലാതെ ബ്രാഹ്മണർക്കു വേറെ എങ്ങും ഇരിക്കുവാൻ പാടില്ലെന്നുള്ള തത്വം അവർ എപ്പോഴും പ്രബലപ്പെടുത്തിപ്പോരികയും ചെയ്തിരുന്നു. ഈ വക സംഗതികൾ ആലോചിക്കുമ്പോഴും ആശ്രമജീവിതത്തിന്റെ മാഹാത്മ്യത്തെപ്പററി ചിന്തിക്കുമ്പോഴും നമ്മുടെ ഇടയിൽ ഇപ്പോൾ നടപ്പുള്ള ബ്രഹ്മചര്യാശ്രമവും, (ഗുരുകുലവാസവും) അതിന്നുശേഷം നാം അനുവർത്തിച്ചുവരുന്ന ആശ്രമജീവിതത്തിന്റെ സ്ഥിതിയും കേവലം നാമമാത്രമാണെന്നു് പറയാതിരിപ്പാൻ നിവൃത്തിയില്ല. നമ്മുടെ ആശ്രമജീവിതം കുറെ അധികം നന്നായി സംസ്കരിക്കുകയും ആ

ധ്യാത്മികശക്തിയെ പ്രബലപ്പെടുത്തുവാൻ കുറെക്കൂടി ശ്രമിക്കുകയും, ചെയ്യാൻ ഭാവമില്ലെങ്കിൽ, ബ്രാഹ്മണർ എന്നുള്ള ശബ്ദവും കൂടി കേവലം നാമമാത്രമായി പരിണമിച്ചുപോം. ബ്രഹ്മചര്യാശ്രമത്തിന്റെ സംസ്കാരത്തെപ്പററിയും, ഗുരുകുലവിദ്യാഭ്യാസത്തിന്റെ ആവശ്യകതയെപ്പററിയും, ഞങ്ങൾ ഇതോടുകൂടി വേറെ തയ്യാറാക്കുന്നതായ വിദ്യാഭ്യാസമെമ്മോറാണ്ടത്തിൽ കുറെ അധികം വിസ്താരമായി പറഞ്ഞിരിക്കകൊണ്ട് അതിനെപ്പററി ഇവിടെ എടുത്തു പറയുന്നില്ല. മററുള്ള ആശ്രമങ്ങളുടെ സ്ഥിതിയെപ്പററി കുറെ പറയേണ്ടതുണ്ട്. എന്നാൽ ബ്രഹ്മചര്യാശ്രമം വേണ്ടവിധം നിർവ്വഹിക്കാതെ മററുള്ള ആശ്രമങ്ങളിലേക്കു പോകുന്നതായാൽ ആവക ആചാരങ്ങളും, തപോനിഷ്ഠയും വേണ്ടവിധം ക്രമപ്പെടുത്തിക്കൊണ്ടു പോകുവാൻ കേവലം പ്രയാസമായിരിക്കും. ആകയാൽ ബ്രഹ്മചര്യാശ്രമത്തിൽ നമ്പൂതിരിമാർ ധാരാളം ശ്രദ്ധവെക്കേണ്ടതാകുന്നു. എന്നാൽ ബ്രഹ്മചര്യാശ്രമം കഴിഞ്ഞതിനുശേഷം എല്ലാ നമ്പൂതിരിമാരും വിവാഹം കഴിക്കേണമെന്നു കേരളാചാരങ്ങൾ നമ്മെ നിർബ്ബന്ധിക്കുന്നില്ല. സമാവൎത്തനത്തിനുശേഷം സ്നാതകന്മാരായി ജീവിച്ചുവരുന്ന നമ്പൂതിരിമാർ മലയാളത്തിൽ ധാരാളമുണ്ടല്ലൊ. "ജ്യേഷ്ഠോദാരഗ്രഹീ ഭവേൽ" എന്നും "ശേഷാസ്സ്യുരനാവൎത്തിൻ" എന്നും ഉള്ള ശങ്കരസ്മൃതിവചനങ്ങൾ പ്രകാരം ജ്യേഷ്ഠപുത്രൻ വിവാഹം ചെയ്ത് അഗ്നിയോടുകൂടി ഇല്ലത്തു താമസിക്കുകയും ഔപാസനം, വൈശ്വദേവം മുതലായ യജ്ഞകൎമ്മങ്ങൾ അനുഷ്ഠിക്കുകയും ശേഷമുള്ള സോദരന്മാർ സ്നാതകജീവിതത്തിൽ പ്രവേശിച്ച് സ്വാദ്ധ്യായം മുതലായ തപോവൃത്തികൾ വിട്ടുകൂടാതെ നടത്തിവരികയും ചെയ്യുന്നു. ഈ സ്നാതകജീവിതം ആശ്രമജീവിതത്തിൽ

അന്തർഭവിക്കയോ എന്നുള്ള സംഗതിയിൽ ചില സംശയമുണ്ടെങ്കിൽ, അതിനെപ്പറ്റി സ്വല്പം ഇവിടെ പ്രസ്താവിക്കാം. പരാശരസ്മൃതിയിലും, അതിന്റെ മാധവീയവ്യാഖ്യാനത്തിലും, സ്നാതകന്മാരുടെ ജീവിതസമ്പ്രദായത്തെപ്പറ്റി വിവരമായിപ്പറഞ്ഞിട്ടുണ്ട്. അവർക്ക് അഗ്നിയില്ലെങ്കിലും നിരഗ്നികമായ ഗൃഹസ്ഥകർമ്മങ്ങളെല്ലാം അവർ നടത്തിവന്നു. ദേവൻ, ഋഷി, പിതൃക്കൾ, ഭൂതങ്ങൾ മനുഷ്യർ—ഇവർക്ക് ഗൃഹസ്ഥന്മാർ നിത്യം ചെയ്യേണ്ടതായ യജ്ഞങ്ങളെ സ്വാധ്യായംകൊണ്ടും, തർപ്പണങ്ങൾകൊണ്ടും, സ്നാതകന്മാരും ചെയ്തുവരാറുണ്ട്. ഈവക കർമ്മങ്ങൾ അഗ്നിയോടുകൂടി ചെയ്യാറില്ലെന്നേയുള്ളൂ. അതിനാൽ സ്നാതകന്മാർ ഗൃഹസ്ഥാശ്രമത്തിൽ അന്തർഭവിച്ചവരാണെന്ന് വിചാരിക്കണം. "ഗൃഹസ്ഥസ്സദൃശീം കന്യാമുദ്വഹേൽ" എന്ന മാധ്യവചനത്തിന്റെ വ്യാഖ്യാനത്തിൽ ഗൃഹസ്ഥശബ്ദത്തിന്നു സ്നാതകനെന്നു പ്രതിപാദിച്ചിട്ടുണ്ട്. "അലാതൈ കന്യകായാഃ സ്നാതകവ്രതം ചരേൽ, അപിവാക്ഷത്രിയായാം പുത്രമുല്പാദയീത, ശൂദ്രായാംവാ" എന്നുള്ള പൈഠീനസീ വചനത്തിന്റെ അർത്ഥമാലോചിക്കുമ്പോഴും അഷ്ടാശീതിസഹസ്രം സ്നാതകന്മാർ ധർമ്മപുത്രരോട് ഒരുമിച്ച് വനത്തിലേക്ക് പോയി എന്ന് മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്ന സംഗതി ഓർക്കുമ്പോഴും സ്നാതകന്മാർ സാഗ്നികരായ വിവാഹം ചെയ്യുന്നില്ലെങ്കിലും തപസ്സിന്നു യാതൊരു വിഘ്നവും വരാതെ അവർ ആശ്രമജീവിതത്തിൽ തന്നെ വർത്തിച്ചിരുന്നുവെന്നു വിചാരിക്കുവാൻ ധാരാളം വഴികാണുന്നുണ്ട്. ആശ്രമജീവിതത്തിന്റെ അടിസ്ഥാനമായ സത്വം തപസ്സം ശമദമാദിഗുണങ്ങളും ആണെന്നും അധ്യയനം മുതലായ കർമ്മങ്ങളാൽ ഈവക സത്വഗുണങ്ങളെ വർദ്ധിപ്പിക്ക

വാൻ സ്നാതകന്മാൎക്കും സാദ്ധ്യമാണെന്നും, ആലോചിക്കുമ്പോൾ സ്നാതകധൎമ്മം ദീക്ഷിച്ചുവരുന്ന നമ്പൂതിരിമാരുടെ ജീവിതവും പരിശുദ്ധജീവിതമാകുന്നു. അത് ആശ്രമജീവിതത്തിൽ അന്തൎഭവിക്കുകയും ചെയ്യും. കേരളാചാരപ്രകാരം തറവാട്ടുസമ്പ്രദായം പ്രബലപ്പെട്ടു കിടക്കുന്നതുകൊണ്ട് ഒരാൾ അഗ്നിയോടുകൂടി ഗൃഹസ്ഥാശ്രമം അനുസരിച്ചുകൊണ്ടിരുന്നാൽ ആ ഗൃഹം തറവാട്ടിലെ മറ്റുള്ള നമ്പൂതിരിമാൎക്കും, പുനരുപേതനമെന്നും, ജ്യേഷ്ഠഭ്രാതാവിന്റെ പുത്രൻ, അള്ളവരുടെ പുത്രനിൎവ്വിശേഷം പിതൃകൎമ്മങ്ങൾ ചെയ്യാൻ മതിയാവുന്നതാണെന്നും നാം അറിയുന്നുണ്ട്.

സ്നാതകന്മാരായ നമ്പൂതിരിമാർ അന്യജാതിയിലുള്ള സ്ത്രീകളിൽ ഗമിച്ചുവരാവുള്ളതു ഒരു ധൎമ്മവിരോധമാണെന്ന് ഇയ്യിടയിൽ ചിലരന്യന്മാർ അഭിപ്രായപ്പെട്ടുകാണുന്നു. ഈ അഭിപ്രായത്തോടുകൂടി ഞങ്ങൾ യോജിക്കുന്നില്ല. മേൽപ്രസ്താവിച്ച പൈഠീനസിവചനത്തിന്റെ അൎത്ഥം ആലോചിക്കുമ്പോഴും, "ഗൎഭസ്യാനാലംഭേന ഗൎഭാന പ്രതിബോധതഃ" എന്നുള്ള സ്മൃതിവചനം ഓൎക്കുമ്പോഴും, മനു, യാജ്ഞവല്ക്യൻ, പരാശരൻ, മുതലായ സ്മൃതികാരന്മാർ ബ്രാഹ്മണരും അന്യജാതിയിലുള്ള സ്ത്രീകളും തമ്മിൽ നടന്നുവന്നിരുന്ന സംസൎഗ്ഗത്തിൽ ജനിക്കുന്ന സന്താനങ്ങളുടെ സ്വഭാവത്തെപ്പറ്റിയും ധൎമ്മാചാരങ്ങളെപ്പറ്റിയും, പറഞ്ഞിട്ടുള്ളതിനെ ചിന്തിക്കുമ്പോഴും, കേരളത്തിലെ മരുമക്കത്തായ സമ്പ്രദായപ്രകാരം നടപ്പുള്ള സംബന്ധരീതി നമ്പൂതിരിമാരുടെ തപസ്സിനേയോ ധൎമ്മനിഷ്ഠയേയോ ഒരിക്കലും ബാധിക്കുമെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല. അതുകൊണ്ട് അവരുടെ പരിശുദ്ധജീവിതത്തിന് യാതൊരു ഹാനിയും വരുന്നതുമല്ല. ഞങ്ങളുടെ അഭിപ്രായത്തിൽ അ

പസ്സിന്നു വിഘ്നംകൂടാത്തവിധം ജാതികൊണ്ടും, ആചാരനടവടികൾകൊണ്ടും, ഏതാണ്ട് പരിശുദ്ധ ജീവിതത്തെ അവലംബിച്ചുപോരുന്ന മതമക്കത്തായ തറവാട്ടുകളിൽ ബന്ധം ഉണ്ടാവുന്നതു കേവലം ദോഷകരമാണെന്നു തോന്നുന്നില്ല. എല്ലാവരും വിവാഹം ചെയ്യുകയും, ഗൃഹസ്ഥാശ്രമത്തിൽ വൈദികകർമ്മങ്ങളോടും പരിശുദ്ധജീവിതത്തോടും, കൂടി വർത്തിക്കുകയും ചെയ്യുന്നത് നന്നായിരിക്കുമെങ്കിലും, ധനസംബന്ധമായ ചില പ്രധാനസംഗതികൾ ആലോചിക്കുമ്പോഴും, ജനങ്ങൾ വർദ്ധിക്കുന്നതോടുകൂടി കുടുംബത്തിന്ന് ഭാഗം വരാതിരിപ്പാൻ നിവൃത്തിയില്ലാത്തതുകൊണ്ട് ആ സംഗതിയുടെ ആപൽക്കരമായ ഭാവിയെപ്പററി ചിന്തിക്കുമ്പോഴും കിഴക്കൻ ജില്ലകളിലെ ബ്രാഹ്മണസമുദായങ്ങളിൽ ഇപ്പോൾ കണ്ടുവരുന്നതായ ദാരിദ്ര്യാവസ്ഥയും, വൃത്തിഹീനതയും, ആലോചിക്കുമ്പോഴും,മററ അനേകം രാജ്യങ്ങളിൽ ജനബാഹുല്യം നിമിത്തവും വിവാഹസംബന്ധമായ മററനേകം ദുർഘടങ്ങൾ നിമിത്തവും, ഉണ്ടായിക്കൊണ്ടിരിക്കുന്നതായ അനർത്ഥങ്ങളെപ്പററി ചിന്തിക്കുമ്പോഴും ശ്രീ പരശുരാമനാൽ നിയമിക്കപ്പെട്ട കേരളാചാരം വളരെ പ്രശസ്തമാണെന്ന് ഞങ്ങൾ വിചാരിക്കുന്നു. ഈ ആചാരത്തിന്റെ സഹജമായ ഗുണം നിമിത്തം നമ്പൂതിരിമാർ ദാരിദ്ര്യാവസ്ഥയിൽപ്പെടാതെ അവരുടെ സ്വധർമ്മാനുഷ്ഠാനം നിർവ്വഹിച്ചുപോരുവാൻ ത്രാണിയുള്ളവരായിത്തീരുന്നു. ഭക്ഷണത്തിന്നും വേറെയുള്ളനിത്യാവശ്യങ്ങൾക്കും മുട്ടുള്ള നമ്പൂതിരികുടുംബങ്ങൾ കുറവുമാണ്. ഈ ഗുണം മററു ജില്ലകളിൽ കാണുന്നില്ല. അതിനാൽ പ്രസ്തുതകേരളാചാരത്തെ തിരുത്തുന്നത് ദോഷകരമാണെന്നും, നമ്പൂതിരിമാർ തപോവൃത്തിയും, സ്വാധ്യായവും, മററുള്ളസാത്വിക

ധർമ്മങ്ങളും ഒരിക്കലും കളയാതെതന്നെ ജീവിതം കഴിച്ചുകൂട്ടേണ്ടതാണെന്നും, ഞങ്ങൾ അഭിപ്രായപ്പെട്ടുകൊള്ളുന്നു.

(5) നമ്പൂതിരിമാരുടെ ധർമ്മാചാരങ്ങൾ നടത്തുന്നതിന്ന് വല്ലപ്രതിബന്ധവുംഉണ്ടോ? ഉണ്ടെങ്കിൽഎന്തെല്ലാമാണ്?—പാശ്ചാത്യപരിഷ്കാരം അധികമധികം പ്രചാരത്തിൽവരുന്നതോടുകൂടി നമ്പൂതിരിമാരായ നമ്മുടെനിത്യജീവിതത്തിലും, ആദർശങ്ങളിലും ദിനംപ്രതിവ്യത്യാസങ്ങൾ വന്നുചേരുന്നുണ്ടെന്ന് ഇതിന്നുമുമ്പത്തെ വകുപ്പിൽസ്വല്പം ഞങ്ങൾസൂചിപ്പിക്കയുണ്ടായി. നമ്മുടെനിത്യജീവിതത്തിൽ ഉണ്ടായിക്കൊണ്ടുവരുന്ന വ്യത്യാസംനിമിത്തം നമ്മുടെനിത്യച്ചിലവുകൾ വർദ്ധിച്ചുവരികയും അതുനിമിത്തം ധനസമ്പാദ്യത്തിന്ന് ചിലപുതിയമാർഗ്ഗങ്ങൾ എടുക്കേണ്ടിവരികയും, ആ മാർഗ്ഗങ്ങൾ പലപ്പോഴും നമ്മുടെതപസ്സിന്നും, ആദ്ധ്യാത്മികമായ സമ്പത്തിന്നും, വിരോധമായിപ്പരിണമിക്കയും ചെയ്യുന്നു. ആദർശങ്ങളിലുള്ള വ്യത്യാസം നിമിത്തം വന്നുചേരുന്ന ദുർഘടങ്ങൾ ഇതിലും അധികമാണു. പാശ്ചാത്യന്മാരെ മാതൃകയാക്കിക്കൊണ്ട് നമ്മുടെ മതബന്ധത്തിലുള്ള അനേകം യോഗ്യന്മാർ അവരുടെ ജീവിതത്തെ ക്രമപ്പെടുത്തിക്കൊണ്ടു വരുന്നതു നാംനിത്യം കാണുന്നുണ്ട്. ഈ സംഭവത്തിന്നു തക്കതായ കാരണങ്ങൾ ഇല്ലെന്നില്ല. പാശ്ചാത്യന്മാരുടെ സാഹിത്യവിഷയമായും പ്രകൃതിശാസ്ത്രം ശാരീരശാസ്ത്രം, ഗണിതശാസ്ത്രം—ഇങ്ങിനെയുടങ്ങിയ അനേകം ശാസ്ത്രങ്ങൾ വിഷയമായും ഉള്ള യോഗ്യതകൾ നമുക്കു ദിനംപ്രതി പരിചയപ്പെട്ടുവരുന്നു. അതിന്നുപുറമെ അവരുടെ (ഇംഗ്ലീഷുകാരുടെ) രാജകീയമായ ശക്തിമഹിമവൽ ശോഭിച്ചുവരുന്നുള്ള നമ്മുടെ രാജ്യത്തു മുഴുവും പ്രബല

ദുരന്ത രോഗത്തിന്റെ സ്വഭാവം അറിയേണ്ടതു് ആവശ്യമാകുമ്പോലെ കാൎയ്യനിൎവ്വഹണത്തിൽ പ്രതിബന്ധങ്ങളുടെ സൂക്ഷ്മജ്ഞാനം അത്യാവശ്യമാണല്ലൊ. ഒന്നാമതു പൌരസ്ത്യവിദ്യകൾ യഥാവിധി പഠിക്കുവാനും, അവയിൽ അടങ്ങിയ തത്വങ്ങളെ വപ്രതിപാദനങ്ങളാലും, നാനാസമ്പ്രദായങ്ങളാലും, വേണ്ടവിധം ധരിക്കുവാനും നാം ശ്രമിക്കണം. ഈവക ശാസ്ത്രങ്ങൾ പഠിക്കുവാനും പഠിപ്പിക്കുവാനും ഉള്ള വിദ്യാലയങ്ങൾ ഏൎപ്പെടുത്തുകയാണു് ഈകാലത്തു് അധികം നല്ലതു്. പണ്ടത്തെ ഗുരുകുല സമ്പ്രദായത്തിലും, പരിഷത്തുകളുടെ (സഭാമഠങ്ങൾ) സമ്പ്രദായത്തിലും, അന്തൎഭവിച്ചു കിടക്കുന്ന തത്വങ്ങൾ പ്രസ്തുതവിദ്യാലയങ്ങളിൽ ഏൎപ്പെടുത്തുകയുംവേണം. ഈവക സംഗതികൾ വിദ്യാഭ്യാസത്തെപ്പററി ഞങ്ങൾ മേറെ തെയ്യാറാക്കിയ മംഗളാഭരണത്തിൽ വിസ്താരമായി പറഞ്ഞിട്ടുള്ളതിനാൽ തൽക്കാലം എടുത്തുപറയുന്നില്ല. ഈവക പൌരസ്ത്യവിദ്യകൾ യഥാൎത്ഥമായി മനസ്സിലാക്കുകയും, അവയിൽ പറയപ്പെടുന്ന തത്വങ്ങൾക്കനുസരിച്ചു് നമ്മുടെ ആചാരങ്ങളെ ക്രമപ്പെടുത്തുകയും ചെയ്യുന്നതായാൽ നാം ഉദ്ദേശിക്കുന്ന കാൎയ്യം എളുപ്പത്തിൽ നിൎവ്വഹിക്കാമെന്നുമാത്രം ഇവിടെ പറഞ്ഞുകൊള്ളുന്നു.

ധനസംബന്ധമായപ്രതിബന്ധത്തെപ്പററിയാണല്ലൊ ഇനി ആലോചിപ്പാനുള്ളതു്, ഏററവും പ്രധാനമായ ഈ സംഗതി ആലോചിക്കുന്നകാൎയ്യത്തിൽ പല ധനസംബന്ധമായ തത്വങ്ങളെപ്പററിയും ചിന്തിക്കേണ്ടതുണ്ടു്. നമ്മുടെ നിത്യച്ചിലവു വൎദ്ധിക്കുന്നതിനു മുഖ്യമായ കാരണമെന്താണു്? അധികം നമ്പൂതിരിമാൎക്കും ഭക്ഷണത്തിനു മാത്രമെങ്കിലും നെല്ലു് ജന്മസ്വത്തിൽനിന്നു കിട്ടിവരുന്നു. ഒ

ക്ഷണത്തിന്നു പുറമെ വേണ്ടതായ ചിലവുകളാണ് ചില നമ്പൂതിരിമാർ ക്ലേശിക്കുന്നത്. ഈവക ചിലവുകൾ ക്ലേശം കൂടാതെ നടത്തുവാൻ ത്രാണിയുള്ള നമ്പൂതിരി ഇല്ലങ്ങൾ കുറെയൊക്കെ ഉണ്ടെങ്കിലും അധികം ഇല്ലക്കാൎക്കും മേൽചിലവിന്നുള്ള പണം വേറെ സമ്പാദിക്കേണ്ടിവരുന്നു. പണ്ട് ഈ വക സമ്പാദ്യങ്ങൾ പ്രതിഗ്രഹം, മുതലോറ, ക്രിയാസ്ഥാനം, പരികൎമ്മം, മുറജപം, ശാന്തി, മുതലായ കാൎയ്യങ്ങളാലാണ് നിർവ്വഹിക്കപ്പെട്ടിരുന്നത്. ഇതുകൾക്ക പല സംഗതികളാലും ചില ന്യൂനതകൾ വന്നുചേൎന്നിരിക്കുന്നു. വൈദികകൎമ്മങ്ങളിൽ വിശ്വാസം കുറഞ്ഞുവരുന്നു. പരിശുദ്ധമായ ഈവക കൎമ്മങ്ങളിൽ നമ്പൂതിരിമാൎക്കുള്ള ശ്രദ്ധ കുറഞ്ഞുവരുന്നത് വളരെ ശോചനീയമായിരിക്കുന്നു. യാഗാദികളിൽ പരികൎമ്മത്തിന്നും ബ്രഹ്മചാരികൾക്കുള്ള മുതലായാക്കും തക്ക വൈദുഷ്യമുള്ള നമ്പൂതിരിമാരെക്കിട്ടുകിട്ടുന്നില്ലെന്നു കാലത്തു ആക്ഷേപിക്കുന്നത് നാം കേൾക്കാറുണ്ട്. ഈവക കാൎയ്യങ്ങളിൽ നമ്മുടെ ശ്രദ്ധക്കുറവും തോറും അന്യസമുദായക്കാൎക്കും വിശ്വാസം കുറഞ്ഞുവരുമെന്നും തന്മൂലം ബ്രാഹ്മണരാൽ മാത്രം ചെയ്യപ്പെടാവുന്ന മേൽപ്പറഞ്ഞ കാൎയ്യങ്ങൾ ദിനംപ്രതി അന്യൂമിക്കുവാൻ ഇടയാകുമെന്നും ഞങ്ങൾ ഭയത്തോടുകൂടി ശങ്കിക്കുന്നു. അതിനാൽ മേൽപ്പറഞ്ഞ കാൎയ്യങ്ങളിൽ നമ്പൂതിരിമാർ കുറെ അധികം ശ്രദ്ധാലുക്കളാകണമെന്നും തപസ്സിനെ പ്രബലപ്പെടുത്തിക്കൊണ്ടും, അനുഷ്ഠാനങ്ങളിൽ വീഴ്ചവരാതെയും നടക്കുന്നപക്ഷം പ്രതിഗ്രഹം മുതലായകാൎയ്യങ്ങൾ നമ്പൂതിരിമാരുടെ ആദ്ധ്യാത്മികശക്തിയെ ഒരിക്കലും തകരാറാക്കയില്ലെന്നും, അവരുടെ ധനപുഷ്ടിക്കു കാരണമായിത്തീരുമെന്നും, ഞങ്ങൾ പറഞ്ഞുകൊള്ളുന്നു. കാലത്തിന്നനുസരി

ച്ച് കൃഷിമുതലായ പ്രവൃത്തികളിലും നമ്പൂതിരിമാർക്ക് ഏൎപ്പെടാവുന്നതാണെന്ന് ഞങ്ങൾ വിചാരിക്കുന്നു. കലിയുഗത്തിൽ ബ്രാഹ്മണൎക്കു കൃഷിമുതലായ വൈശ്യവൃത്തികൾ എടുക്കുന്നതിന്നു വിരോധമില്ലെന്നു പരാശരസ്മൃതിയിൽ നാം കാണുന്നു. ഇതുകൾ പരക്കെ തപസ്സിന്നു വലിയ വിരോധംകൂടാതെ നടത്തുകയും ചെയ്യാം. നമ്പൂതിരിമാർക്കു നടത്താവുന്ന ധനസമ്പാദനമാൎഗ്ഗങ്ങളിൽ കൃഷിതന്നെയാണു് അധികം പ്രധാന്യം ഞങ്ങൾ കാണുന്നതു്. ഇല്ലത്തിന്നു സമീപം കുറെ ഭൂമിയെങ്കിലും ഇല്ലാത്ത നമ്പൂതിരിമാർ ചുരുക്കമാണു്. പണ്ടു സ്വയമേവ കൃഷിനടത്തിച്ചു വന്നിരുന്ന നമ്പൂതിരിമാർ ധാരാളമുണ്ടായിരുന്നു. ഇപ്പോഴും കുറെ ഒക്കെ അവിടവിടെ കാണാവുന്നതാണു്. കന്നും, വിത്തും, ചെറുമക്കളും, സ്വാധീനമുണ്ടെങ്കിൽ കൃഷിനടത്തുന്നതിനും നമ്പൂതിരിമാർക്കു വളരെ പ്രയാസമുള്ളതല്ല. പ്രത്യേകമായും, സ്വാതന്ത്ര്യമായും, ഇതുകൊണ്ടു് തടസ്സപ്പെടുകയില്ല. കൃഷിക്കു പ്രത്യേകം ഒരാളെ നിയമിക്കുകയും നമ്മുടെ മേൽനോട്ടം വിട്ടുകളയാതെ നിത്യവും, കുറെനേരം ഇതിലേക്കു ചിലവഴിക്കുകയും ചെയ്യുവാൻ കഴിയാവുന്നതാണു്. ധനസംബന്ധമായ വേറെ ഒരു വഴിയിൽ നമ്പൂതിരിമാർക്കു പ്രവേശിപ്പാനുള്ളതു പണക്കച്ചവടമാകുന്നു. പണമെന്ന പദാൎത്ഥത്തിൽ അടങ്ങിയിരിക്കുന്ന ചില ഗുണങ്ങളാൽ നമുക്കെന്നപോലെ പാശ്ചാത്യന്മാരുടെ കച്ചവടസാഹിത്യത്തിൽ നിന്നു കടം വാങ്ങേണ്ടിവരും. വ്യാപാരങ്ങളിലേയും വർദ്ധനയോടുകൂടി ഇപ്പോൾ പ്രബലപ്പെട്ടു വന്നിരിക്കുന്നതായ പണത്തിന്റെ പ്രചാരവും അതിൽ അന്തൎഭവിച്ചുകിടക്കുന്ന അനേകം സംഗതികളും നിമിത്തം പണത്തിന്മേൽ കച്ചവടം പ്രത്യേകിച്ചും നമ്മുടെ പാ

റവിഷയമാക്കി തീൎക്കേണ്ടതാകുന്നു. ഇതു വളരെ രസകരമായ ഒരു പരിഷ്കാരമാണുതാനും. ഇപ്രകാരമുള്ള പണക്കച്ചവടത്തിൽ നമ്പൂതിരിമാർ പ്രവേശിക്കുന്നത് നന്നായിരിക്കുമെന്നും ഒരു ചതിക്കും പെട്ടിനു വിഘ്നംകൂടാതെ അതു നടത്താവുന്നതാണെന്നും ഞങ്ങൾ വിചാരിക്കുന്നു. ഇതു നാട്ടിലെ കൃഷി ഇവിടുത്തെ ധനസമൃദ്ധിക്കും കാരണമായിത്തീരും. ഭൂമിയുടെ ജന്മികളായ നമ്പൂതിരിമാർ ഐകമത്യത്തോടും, പരസ്പരസഹായത്തോടുംകൂടി യോഗസമ്പ്രദായത്തിൽ കമ്പനികളും മറ്റു സ്വതന്ത്രനിലയിലുള്ള ഈ വിധമുള്ള ഏൎപ്പാടുകൾ തുടങ്ങിപ്പുറപ്പെടുന്നതായാൽ അതുകളിൽ പലസ്നാതകന്മാരായ നമ്പൂതിരിമാൎക്കും പ്രവേശിക്കാവുന്നതും, അതുനിമിത്തം അവൎക്ക ധനസമ്പാദ്യമുണ്ടാകാവുന്നതും, ആകുന്നു. മൂന്നാമതു ഞങ്ങൾക്ക ഒരു കാൎയ്യം പറവാനുള്ളത് എന്തെന്നാൽ നമ്പൂതിരിമാരുടെ ഭൂമിസംബന്ധമായ കാൎയ്യപ്രവൃത്തികളിൽ നമ്പൂതിരിമാർതന്നെ ഏൎപ്പെടേണമെന്നാകുന്നു. കുടിയാന്മാരോട്ട പാട്ടം പിരിക്കുക, പൊളിച്ചെഴുത്തുകാൎയ്യങ്ങളും വ്യവഹാരകാൎയ്യങ്ങളും നടത്തുക ഇങ്ങിനെ തുടങ്ങിയ കാൎയ്യസ്ഥതാപ്രവൃത്തികൾ നമ്പൂതിരിമാൎക്ക നടത്താവുന്നതും, അതുകൊണ്ടു സ്വല്പം ചില സമ്പാദ്യങ്ങൾ അവൎക്കുണ്ടാകാവുന്നതുമാകുന്നു. ഇതിന്ന നമ്പൂതിരിമാർ സ്വല്പം ചിലതു പഠിക്കേണ്ടിവരികയും ചെയ്യും. കടലാസ്സിൽ എഴുതുക, അത്യാവശ്യം കണക്കുകൾ കൂട്ടുക, മലയാളത്തിലെ കാണാധാരങ്ങളെപ്പറ്റി കുറെയൊക്കെ വശമാക്കുക, ഇപ്പോഴത്തെ വ്യവഹാരനടവടികളിൽ പരിചയിക്കുക. ഇങ്ങിനെയുള്ളതു ചില അറിവുകൾ അവൎക്ക സമ്പാദിക്കേണ്ടിവരും. ഈ കാൎയ്യം വളരെ പ്രയാസമാണെന്ന ഞങ്ങൾ വിചാരിക്കുന്നില്ലതാനും. ഇതോടുകൂടി വേദാദ്ധ്യയനാകുന്ന വിദ്യാഭ്യാസ

കേരളോദ്ധാരണത്തിൽ പ്രസ്താവിച്ച വിദ്യാഭ്യാസ സമ്പ്രദായ പ്രകാരം ബുദ്ധിസംസ്കാരവും, ആത്മീയ സംസ്കാരവും, വന്നു ചേൎന്നിരിക്കുന്ന സ്നാതകന്മാൎക്ക് ഈവക കാൎയ്യങ്ങൾ വളരെ ലഘുവായിരിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നു. പ്രസ്തുതവിദ്യാഭ്യാസസമ്പ്രദായത്തിൽ പറഞ്ഞതായ നവീനശാസ്ത്രങ്ങളിലെ പാണ്ഡിത്യം നമുക്കുണ്ടാകുകയും അവ അഭ്യസിക്കുവാൻ സാധിക്കുന്നതായാൽ ആവക അറിവുകൾക്കും പരിചയങ്ങൾക്കും, അനുസരിച്ച പലതൊഴിലുകളും നമുക്കേൎപ്പെടുത്തുവാൻ സാധിക്കുമെന്നും തപസ്സിന്നു യാതൊരു വിഘ്നവും കൂടാതെ നമ്മുടെ ധനസമ്പാദ്യത്തിന്നു മാൎഗ്ഗമുണ്ടാവുമെന്നും ഞങ്ങൾ പറഞ്ഞുകൊള്ളുന്നു. യന്ത്രശാസ്ത്രം, രസായനശാസ്ത്രം, ഗണിതശാസ്ത്രം, സാംഖ്യശാസ്ത്രം, ശാരീരശാസ്ത്രം, (അല്ലെങ്കിൽ ജീവശാസ്ത്രം) വിദ്യുച്ഛക്തിശാസ്ത്രം, ഇങ്ങിനെ തുടങ്ങിയ ശാസ്ത്രങ്ങൾ നാം പഠിക്കുകയും, ആവക പരിചയങ്ങൾ സമ്പാദിക്കുകയും അതുകളെ ധനസംബന്ധമായ കാൎയ്യങ്ങൾക്ക് അതായത് പല കൈത്തൊഴിലുകൾക്കും, കൃഷികൾക്കും ഉപയോഗിക്കുവാൻ സാമൎത്ഥ്യമാവുകയും ചെയ്താൽ നമ്മുടെ ധനസംബന്ധമായ കാൎയ്യങ്ങളെല്ലാം സുലഭമായി നിൎവ്വഹിക്കാവുന്നതും, നമ്മുടെ ധൎമ്മാനുഷ്ഠാനത്തിന്നു പ്രതിബന്ധമായിത്തീൎന്നിരിക്കുന്ന നിത്യച്ചിലവിന്റെ ഞെരുക്കവും, തന്മൂലമുള്ള പരാധീനതയും നിമിത്തമുണ്ടാവുന്ന ദോഷങ്ങൾ കൂടാതെ കഴിക്കാവുന്നതുമാകുന്നു.

പാശ്ചാത്യ മാതൃകകളെ ഭ്രമിക്കുന്നതിനാൽ നമ്മുടെ ആദൎശങ്ങൾക്കു വന്നു ചേൎന്നിരിക്കുന്ന മാറ്റങ്ങളെപ്പറ്റിയാണ് ഇനി ചിന്തിപ്പാനുള്ളത്. നമ്മുടെ ഹിന്തുമതപ്രകാരമുള്ള ആദൎശങ്ങൾ 'കാലക്രമേണ മാഞ്ഞുപോകുന്നതു ഏറ്റവും ശോചനീയമാകുന്നുവല്ലൊ. പണ്ടു മുതൽക്കേ

ദ്ധന്മാരായ മഹർഷിമാരും, ഹിന്തുരാജാക്കന്മാരും സ്ഥാപിച്ചിരിക്കുന്നതായ മാതൃകകളെ നമുക്ക് ഈ കാലത്തു മുഴുവനും അനുസരിക്കുവാൻ സാദ്ധ്യമല്ലെന്നു ചിലർ പറയുന്നുണ്ട്. എന്നാൽ ആ വക മാതൃകകളിൽ അന്തർഭവിച്ചു കിടക്കുന്ന മുഖ്യമായ സംഗതികളെ വിട്ടുകളയാതെ കാലത്തിന്നനുസരിച്ചു സ്വല്പം ചില ഭേദഗതികളോടുകൂടി അവയെ നാം അനുസരിക്കേണ്ടതാകുന്നു. പാശ്ചാത്യപരിഷ്കാരത്താൽ നമ്മുടെ പുരാതനമായ ഹിന്തുമാതൃകകൾ വിസ്മരിച്ചുപോകുവാൻ ഇടയായതു്. ആഡംബരപ്രധാനവും സ്വാർത്ഥദൃഷ്ടിഷ്ഠവുമായ പാശ്ചാത്യ രീതികളെ നാം അനുസരിക്കുന്നു. ശമപ്രധാനവും, പരിശുദ്ധവുമായ വൈദികജീവിതത്തെ നാം എപ്പോഴും കൈക്കൊണ്ടുവരണം. ഹിന്തുജീവിതത്തിന്റെ മാഹാത്മ്യത്തെപ്പറ്റി പറയുന്നതായ അനേകം ഗ്രന്ഥങ്ങൾ നമ്മുടെ ഇടയിലുണ്ട്. അതുകളിലെ തത്വങ്ങൾ ചില അജ്ഞാനികൾ തെറ്റിദ്ധരിച്ചുപോകുന്നു. ലൌകിക പ്രത്യക്ഷംമാത്രം പ്രമാണമാക്കിവെച്ചിരിക്കുന്ന ഈ കൂട്ടരുടെ മനസ്സിൽ നമ്മുടെ പുരാണഗ്രന്ഥങ്ങളിലും, സ്മൃതിമുതലായ വൈദികഗ്രന്ഥങ്ങളിലും അടങ്ങിയിരിക്കുന്ന തത്വങ്ങൾ പ്രവേശിക്കാതിരിക്കുന്ന കാര്യത്തിൽ അത്ഭുതപ്പെടുവാനില്ല. ആപ്തവാക്യത്തിന്നും അനുമാനം മുതലായ യുക്തികൾക്കും പ്രാമാണ്യം കൊടുക്കുവാൻ ഒരുങ്ങുന്നവർക്കല്ലാതെ ഹിന്തുമാതൃകാജീവിതം ശരിക്കും പ്രകാശിക്കുന്നതല്ല. നമ്മുടെ വേദങ്ങളും, സ്മൃതിമുതലായ ഋഷിവചനങ്ങളും സർവ്വദാ പ്രമാണങ്ങളായി കരുതണം. വേദങ്ങൾക്ക് അപ്രാമാണ്യം ശങ്കിക്കുന്നതായാൽ ഹിന്തുമാതൃകാ ജീവിതം ആ ക്ഷണത്തിൽതന്നെ അസ്തമിച്ചുപോകും. പാശ്ചാത്യന്മാരുടെ മാതൃകയിൽ നാം ഭ്രമിക്കയും നമ്മുടെ പരിശുദ്ധ

ത്തിന്നനുസരിച്ച മാററുന്നത് ദൂഷണമായിരിക്കുമെന്നു മാത്രമല്ല, അപ്രകാരം ചെയ്യാതിരുന്നാൽ ധൃതിയായി ചില പ്രവൃത്തികൾ നടന്നുവരുവാൻ സംഗതിയാവുമെന്നും, ആ പക്ഷത്തിൽ നമ്മുടെ സമുദായത്തിന്ന് ആധ്യാത്മികമായ സത്ത്വവ്രതം നശിച്ചുപോകുമെന്നും, ഈ ദുർഘടാവസ്ഥ സംഭവിക്കുന്നതിന്നുമുമ്പ് നമ്മുടെ ആചാരങ്ങളെ സ്വല്പംസ്വല്പം കാലോചിതമായി ഭേദപ്പെടുത്തുന്നത് അധികം നന്നായിരിക്കുമെന്നും, ആചാരങ്ങൾ കാലദേശാവസ്ഥകൾക്ക് യോജിക്കത്തക്കവണ്ണം ഭേദപ്പെടുത്തുന്ന സമ്പ്രദായം പുരാതനകാലത്തും നടപ്പുണ്ടായിരുന്നുവെന്നും അതുപ്രകാരം കാലോചിതമായ മാററങ്ങൾ ഈ കാലത്തും ചെയ്യുന്നതായാൽ [illegible] ആക്ഷേപിക്കുവാൻ സംഗതിയില്ലെന്നും ഇപ്പോഴത്തെ കാലാവസ്ഥനോക്കുമ്പോൾ എന്നുവെച്ചാൽ ഇപ്പോഴത്തെ രാജതാന്ത്രികമായും, സാമുദായികമായും ഉള്ള സ്ഥിതികൾ ആലോചിക്കുമ്പോൾ നമ്പൂരിമാരുടെ ചില ആചാരങ്ങളെ ഭേദപ്പെടുത്തേണ്ടിവരുമെന്നും മററുമുള്ള ചില അഭിപ്രായങ്ങൾ ഞങ്ങളുടെ ദൃഷ്ടിയിൽ പലപ്പോഴും വന്നുചേരുന്നുണ്ട്. ഈവക അഭിപ്രായങ്ങളുടെ ഗുണദോഷത്തെപ്പററിയാണ മുഖ്യമായും ഈ അവസരത്തിൽ ഞങ്ങൾക്കു ചിന്തിപ്പാനുള്ളത്. ഇതിന്നുപുറമെ ഈ കാലത്തു ഗതാഗതസൗകര്യം ധാരാളമുള്ളതായ തീവണ്ടിയാത്രകളിൽ നമ്പൂരിമാരുടെ സ്ത്രീജനങ്ങൾക്കുകൂടി ഭാഗമെടുക്കുവാൻ തരമുണ്ടെങ്കിൽ ആ കാര്യവും നമുക്കു സമ്മതിക്കേണ്ടതാണെന്നുള്ള അഭിപ്രായങ്ങളും, നമ്മുടെ വിദ്യാഭ്യാസസൗകര്യത്തിന്നുവേണ്ടി ചില പുത്രന്മാരുടെ സമാവർത്തനക്രിയ ഇപ്പോഴത്തെ [illegible] നഭിപ്രായങ്ങളും നാം പലപ്പോഴും കേൾക്കാറുണ്ടല്ലൊ. ഈ

വക സംഗതികളെപ്പറ്റിയും, ഈ ഘട്ടത്തിൽ ആലോചിക്കേണമെന്നു ഞങ്ങൾ വിചാരിക്കുന്നു. മൂന്നാമത് ഇപ്പോൾ ഭാരതഖണ്ഡത്തിൽ എന്നുമാത്രമല്ല ഭൂലോകത്തിന്റെ അധികഭാഗങ്ങളിലും പ്രചാരമുള്ളതും, നമ്മുടെ രാജാവിന്റെ ഭാഷയാകയാൽ പല കാൎയ്യങ്ങൾക്കും അത്യന്താവശ്യമായി തീൎന്നിട്ടുള്ളതുമായ ഇംഗ്ലീഷുഭാഷ നമ്പൂതിരിമാർ പഠിക്കേണ്ടതാണെന്നും, അല്ലെന്നും, ഉള്ള ചില ആക്ഷേപങ്ങളും തൽസംബന്ധമായി അനാവശ്യമായ ചില കക്ഷിവഴക്കുകളും, നാം കേൾക്കാറുള്ളതിനാൽ അപ്രകാരമുള്ള ഇംഗ്ലീഷു വിദ്യാഭ്യാസത്തിന്റെ ഗുണദോഷങ്ങളെപ്പറ്റിയും ഈ അവസരത്തിൽ ചിന്തിക്കേണമെന്നു ഞങ്ങൾ വിചാരിക്കുന്നു. ഇതിന്നും പുറമെ നമ്മുടെ കന്യകാപ്രദാനവിഷയത്തിൽ ഇയ്യിടയിൽ ഉണ്ടായിത്തീൎന്നിരിക്കുന്ന ചില അഭിപ്രായഭേദങ്ങളെപ്പറ്റിയും രണ്ടു വാക്കു ഞങ്ങൾ പറവാൻ വിചാരിക്കുന്നു.

മേൽപറഞ്ഞ കാരണങ്ങളാൽ നമ്പൂതിരിമാരുടെ സനാതനമായുള്ള ധൎമ്മാചാരങ്ങൾ കാലോചിതമായി ഭേദപ്പെടുത്തുന്നകാൎയ്യത്തെപ്പറ്റി ഞങ്ങൾ ആലോചിക്കുന്ന സമയം പല ദുർഘടമായ കാൎയ്യങ്ങളും ഞങ്ങളുടെ മനസ്സിൽ ഉദിച്ചുവരുന്നുണ്ട്. ആചാരങ്ങൾ ഭേദപ്പെടുത്തുന്നകാൎയ്യം വളരെ എളുപ്പത്തിൽ സാദ്ധ്യമുള്ളതല്ല. ധൎമ്മശാസ്ത്രത്തിൽ അഗാധമായികിടക്കുന്നതായ തത്വങ്ങളുടെ ദുൎഗ്ഗമാവസ്ഥയും, ആവക തത്വങ്ങളും നമ്മുടെ പുരാതനാൎയ്യന്മാർ നിൎമ്മിച്ചിരിക്കുന്നതായ ആചാരങ്ങളും തമ്മിലുള്ള ചേൎച്ചകളുടെ സ്വഭാവവും, ആലോചിക്കുമ്പോൾ പഴയാചാരങ്ങളെ മാറ്റുന്നകാൎയ്യത്തിൽ നാം അധികം ബദ്ധപ്പെടാതിരിക്കേണമെന്നു ഞങ്ങൾ വിചാരിക്കുന്നു. സത്വഗുണപ്രധാനമായ ബ്രാ

ഷേത്രജ്ഞന്റെ ബലി ആചാരമാകുന്നു. നമ്മുടെ സമുദായാചാരങ്ങൾ പലവിധം നടത്തുന്നകാര്യത്തിൽ ബുദ്ധിമുട്ടു വന്നുപോകുന്നവയാണെന്നുള്ള സംഗതിയാൽ അവയെ ത്യജിക്കുന്നതു നന്നായിരിക്കയില്ല. നേരെമറിച്ച് ജനങ്ങൾക്കു ധർമ്മനിഷ്ഠയും തപസ്സും, കുറഞ്ഞുവരുന്തോറും ആചാരങ്ങൾ അധികമധികം നിർബ്ബന്ധമാക്കി വെക്കുകയാണു ചെയ്യാറുള്ളതെന്നു നമ്മുടെ ഹിന്ദുശാസ്ത്രചരിത്രം വ്യക്തമായിപ്പറയുന്നുണ്ട്. ധർമ്മശാസ്ത്രത്തിന്റെ പരമമായ തത്വങ്ങളും മനുഷ്യനിൽ അന്തർഭവിച്ചുകിടക്കുന്ന ആദ്ധ്യാത്മികശക്തികളുടെ സ്വഭാവങ്ങളും സൂക്ഷ്മമായിട്ടറിയുന്നവർക്കല്ലാതെ ആചാരങ്ങൾ ഭേദപ്പെടുത്തുന്നതു കുറെ ദുർഘടമായിരിക്കും. ഐഹികമായ സുഖത്തിന്നുവേണ്ടി സദാചാരങ്ങളെ ബലികൊടുക്കുന്നത് കേവലം നികൃഷ്ടമാകുന്നു. പുരുഷാർത്ഥങ്ങളിൽ ഏറ്റവും പ്രധാനമായ ധർമ്മത്തിന്നുവേണ്ടിയാണു നാം ജീവിക്കേണ്ടതു്. അർത്ഥകാമങ്ങൾ ധർമ്മത്തിനെ സഹായിക്കുന്നതിന്നായി ഉപയോഗപ്പെടുത്തണം. ദേഹരക്ഷക്കുവേണ്ടി അർത്ഥകാമങ്ങൾ ആവശ്യമായിരിക്കും. ഇപ്രകാരം ധർമ്മത്തിന്റെ പ്രധാന്യതയെ എപ്പോഴും മനസ്സിൽ വെച്ചുകൊണ്ടും നമ്മുടെ തപസ്സിനെ അല്ലെങ്കിൽ ആദ്ധ്യാത്മികശക്തിയെ പ്രബലപ്പെടുത്തിക്കൊണ്ടും ആചാരങ്ങൾക്ക് അത്യാവശ്യമായും കാലത്തിന്നനുസരിച്ചു കൂടാതെ കഴിയാത്തതായും ഉള്ള മാററങ്ങൾ വരുത്തുവാൻ ശ്രമിക്കുന്നതായാൽ വലിയ ദുർഘടംകൂടാതെ നമ്മുടെ ഉദ്ദിഷ്ടകാര്യം ഒരുവിധം സാധ്യമായേക്കാം. ഇതിന്നൊരുദാഹരണം പറയുന്നതായാൽ ഈ കാലത്ത് അത്യാവശ്യമായ ഇംഗ്ലീഷുവിദ്യാഭ്യാസം നമ്പൂതിരിമാർ സ്വീകരിക്കുന്നകാര്യത്തിൽ ആചാരവിരോധമുണ്ടാകുന്നതല്ല. എന്നാൽ ഈ വിദ്യാഭ്യാസം നട

ണം അതിലേക്ക നമ്പൂതിരിവിദ്യാൎത്ഥികൾ ആവുന്നെട ത്തോളം ചെറുപ്പത്തിൽതന്നെ പ്രവേശിക്കേണ്ടതാകുന്നു. ഇങ്ങിനെയുള്ളതിനെയും പല സംഗതികളെപ്പറ്റിയും ആലോചിക്കുമ്പോൾ ആശൌചായന്ന സമാവൎത്തനം കഴിച്ചുകൂടി ബാല്യകാലത്തു കഴിക്കുന്നതിന്ന ഞങ്ങൾ വിരോധം കാണുന്നില്ല. ബ്രഹ്മചൎയ്യാശ്രമം കുറെ ദീൎഘമായ കാലത്തേക്ക് നീട്ടേണ്ടതാണെന്ന് ഞങ്ങൾ തീൎച്ചയായും അഭിപ്രായപ്പെട്ടുകൊള്ളുന്നു. എന്നാൽ അതിനെ വ്രതാന്തമാനം മാത്രമായി കഴിപ്പിക്കുന്നതിന്നും വിദ്യാൎത്ഥിസമ്പ്രദായ ചിട്ടകളും യഥാൎത്ഥമായ വിനയവും, ശമദമാദിഗുണങ്ങളും സമ്പാദിപ്പാനുള്ള നിഷ്ഠകളും മതവിഷയമായും, വ്യവഹാരികമായും, ഉള്ള അറിവുകൾ ലഭിക്കുവാനുള്ള മാൎഗ്ഗങ്ങളും അവരുടെ ബ്രഹ്മചൎയ്യാശ്രമത്തിൽ ഏൎപ്പെടുത്തേണ്ടതാണെന്നും, ഞങ്ങൾ ആഗ്രഹിക്കുന്നു. ഈ തത്വം സ്വീകരിക്കുന്നതായാൽ ഉപനയനം മുതൽ സമാവൎത്തനംവരെയുള്ള കാലത്ത സംഹിതയെങ്കിലും ധാരാളം വശമാക്കുവാൻ വേണ്ടിടത്തോളംമാത്രം ആക്കുകയും, എട്ടാണ്ട പന്ത്രണ്ട വയസ്സാകുമ്പോഴേക്ക സംഹിത മുഴുവനും പഠിക്കുന്നതിനാൽ സമാവൎത്തനം പന്ത്രണ്ടുവയസ്സിൽ നടത്തുകയും ചെയ്യുന്നതിന്ന ഞങ്ങൾ വിരോധം കാണുന്നില്ല. എന്നാൽ യഥാൎത്ഥമായ ബ്രഹ്മചൎയ്യാശ്രമം സമാവൎത്തനത്തോടുകൂടി അവസാനിപ്പിക്കുന്നത് ദോഷമാകുന്നു. സമാവൎത്തനത്തിന്നശേഷം തൃശ്ശിവപേരൂരിലോ തിരുനാവായയിലോ, വെച്ച നടത്തിവരുന്ന അദ്ധ്യയനരീതിയെ അനുഗമിക്കുവാൻ ആഗ്രഹമുള്ളവർ അവിടങ്ങളിൽവെച്ച വേദാദ്ധ്യയനം ക്രമായും ചിട്ടയായും ബ്രഹ്മചൎയ്യത്തോടുകൂടി നടത്തേണ്ടതാ

ണെന്നും, അതല്ലെങ്കിൽ നമ്പൂതിരിമാർക്ക് പ്രത്യേകം ഏർപ്പെടുത്തുന്നതായ വിദ്യാലയത്തിൽ പ്രവേശിച്ചു സംസ്കൃതസാഹിത്യവും പൌരസ്ത്യവിദ്യകളും പഠിക്കുകയും, വ്യാവഹാരികവും ജീവിതമാർഗ്ഗത്തിന്നുതകുന്നതുമായ നവീനവിദ്യകളും, ശാസ്ത്രങ്ങളും അഭ്യസിക്കുകയും, ഈ വിദ്യാലയത്തിലെ ചിട്ടകൾക്കും ബ്രഹ്മചര്യനിബന്ധനകൾക്കും അനുസരിച്ച് ആദ്ധ്യാത്മികമായും, മാനസികമായും, ശാരീരമായും ഉള്ള സംസ്കാരങ്ങളെ ക്രമപ്പെടുത്തുകയും ചെയ്യേണ്ടതാണെന്നും ഞങ്ങൾ പ്രബലമായി അഭിപ്രായപ്പെട്ടുകൊള്ളുന്നു.

നമ്മുടെ കന്യകാപ്രദാനവിഷയത്തിൽ നൂതനമായുണ്ടായിത്തീർന്നിരിക്കുന്ന ചില അഭിപ്രായങ്ങളെപ്പറ്റി ഈയവസരത്തിൽ ഒന്നും പറയാതിരിപ്പാൻ നിവൃത്തിയില്ല. ഋതുമതീവിവാഹം ധർമ്മശാസ്ത്രങ്ങളാൽ നിഷേധിക്കപ്പെട്ടിട്ടുള്ളതാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. പുരാതനകാലം മുതൽക്കുതന്നെ നമ്പൂതിരിമാർ നടത്തിവരുന്ന ഈ ജാതിവിവാഹക്രമം ധർമ്മവിരുദ്ധമാണെന്നു പറവാൻ പാടുള്ളതല്ല. പുരാതനാര്യന്മാർ ഋതുമതികളായ നാരീജനങ്ങളെ ധാരാളം വിവാഹം ചെയ്തു വന്നിരുന്നുവെന്ന് നമ്മുടെ ഇന്ത്യാചരിത്രം വ്യക്തമായിപ്പറയുന്നുണ്ട്. നവീനന്മാരായ ചില സ്മൃതികാരന്മാർ ഋതുമതീവിവാഹത്തെ നിഷേധിച്ചിട്ടുണ്ടെങ്കിലും പഴയ നടപ്പും സ്മൃതികളും ഋതുമതീവിവാഹത്തെ നിഷേധിക്കുന്നില്ല. കിഴക്കൻജില്ലകളിലെ ബ്രാഹ്മണജാതിക്കാർ ഋതുമതീവിവാഹത്തെ നിഷേധമായി കരുതുകയും, സ്ത്രീകളെ ബാല്യകാലത്തിൽത്തന്നെ വിവാഹം ചെയ്തുകൊടുക്കുകയും, ചെയ്യുന്നുണ്ടായിരിക്കാം. ഈ ബാലവിവാഹസമ്പ്രദായത്തെപ്പറ്റി മാതൃഭൂമിയിലെ അനേകം

യോഗ്യന്മാർ ആക്ഷേപിച്ചുവരികയും, ആ സമ്പ്രദായം നിൎത്തൽ ചെയ്യേണമെന്നു നിർബ്ബന്ധമായി ഉപദേശിച്ചുവരികയും ചെയ്യുന്ന ഈ കാലത്ത് അതൊന്നും കേൾക്കാതെ കിഴക്കൻജില്ലക്കാരുടെ ആപൽക്കരമായ മാർഗ്ഗങ്ങളെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നത് വലിയ ദോഷമാകുന്നു. യുക്തികൊണ്ടും, ശാസ്ത്രംകൊണ്ടും, നടപ്പുകൊണ്ടും, ദോഷകരമാണെന്ന് ഒരിക്കലും കാണാത്തതായ ഉത്തമവിവാഹം മലയാളികളായ നമ്പൂരിമാർ സ്വീകരിച്ചിരിക്കുന്നത് ഒരിക്കലും തെറ്റാണെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല. നേരെമറിച്ച് ബ്രഹ്മചര്യാശ്രമത്തെ കുറെക്കൂടി ദീർഘിപ്പിക്കണമെന്നു ഞങ്ങൾ പ്രബലമായി അഭിപ്രായപ്പെടുന്നതിനാൽ ശൈശവവിവാഹം ആവുന്നേടത്തോളം ചുരുക്കണ്ടതാണെന്നുകൂടി ഈ അവസരത്തിൽ പറഞ്ഞുകൊള്ളുന്നു.

നമ്മുടെ പഴയ ധർമ്മാചാരങ്ങളെ വഴികൂടാതെ നടത്തുവാൻ സാധിക്കയില്ലെന്നും, ധൂർത്തവും, സത്യവിരോധമായും, ആചാരങ്ങൾ തെറ്റിനടക്കുന്നതിനെക്കാൾ അവയെ കാലോചിതമായി ഭേദപ്പെടുത്തുകയാണ നല്ലതെന്നും മററുമുള്ള അഭിപ്രായത്തെപ്പററിയും രണ്ടുവാക്ക ഇവിടെ പറയാവുന്നതാണ്. ധർമ്മത്തിന്റെ യഥാർത്ഥമായ തത്വങ്ങൾക്ക വിരോധംകൂടാതെ അതാതു കാലത്തും, അവസ്ഥകളിലും ഭേദപ്പെട്ടുവരുന്ന ശരീരസൌകര്യങ്ങളെ നിറവേററുവാനും, ശരീരത്തിന്റെ ആരോഗ്യരക്ഷയെ നിലനിർത്തുവാനും, വേണ്ടി അത്യന്താപേക്ഷിതമായ ആചാരഭേദങ്ങളെ സ്വീകരിക്കുന്നതിന്നു വലിയ വിരോധമുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. ദേഹരക്ഷ അവശ്യം ചെയ്യേണ്ടതാകയാൽ അതിന്നുവേണ്ടി സ്വീകരിക്കേണ്ടുന്നതായ ആചാരസൌ

കാര്യങ്ങളും കേവലം നിഷിദ്ധമാണെന്നു പറഞ്ഞുകൂടാ. "ശരീരമാദ്യം ഖലു ധർമ്മസാധനം" എന്നു കാളിദാസമഹാകവി പറഞ്ഞിട്ടുള്ളതു വളരെ ശരിയാകുന്നുവല്ലൊ. കാലദേശാവസ്ഥകൾക്കനുസരിച്ച് ധർമ്മാചാരങ്ങളെ ഭേദപ്പെടുത്തുന്നതിന് സ്മൃതികാരന്മാരും വിരോധം പറഞ്ഞിട്ടില്ല. "സ്വഗ്രാമേ പൂർണ്ണമാചാരം അന്യഗ്രാമേ തദർദ്ധകം പട്ടണേ പാദമാചാരം പഥി ശൂദ്രവദാചരേൽ" ഈ സ്മൃതിവചനം നാം എല്ലാവരും കേട്ടിട്ടുണ്ടല്ലൊ. സ്മൃതിവചനങ്ങളെല്ലാം കൂലങ്കഷമായി പരിശോധിക്കുന്നതായാൽ ദേഹരക്ഷക്കുവേണ്ടി ആചാരങ്ങളെ കുറെക്കുറെ ഭേദപ്പെടുത്താമെന്നു നമുക്ക് അറിവാൻ കഴിയുന്നതാണ്. ഈ കാര്യത്തിൽ നാം എപ്പോഴും സൂക്ഷിക്കേണ്ടത് എന്തെന്നാൽ കാമ്യാർത്ഥമായും ധൂർത്തമായും ആചാരങ്ങളെ ചുരുക്കുവാൻ ഒരിക്കലും പാടുള്ളതല്ലെന്നും, അങ്ങിനെ ചെയ്യുന്നത് തപസ്സിന്നും ധർമ്മത്തിന്നും വിരോധമായിരിക്കുമെന്നാകുന്നു. ഇപ്പോഴത്തെ കാലഗതി നോക്കുന്നതായാൽ നമ്പൂതിരിമാരുടെ ജീവിതമാർഗ്ഗത്തിന്നുള്ള ചില വൃത്തിനാശകങ്ങളും ഏർപ്പെടുത്തേണ്ടിവരുമെന്നു ഞങ്ങൾ മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. കൃഷി മുതലായ തൊഴിലുകളിൽ നമ്പൂതിരിമാർ പ്രവേശിക്കേണ്ടിവരുമെന്നും ആവക വ്യവസായങ്ങളും ഉദ്യോഗങ്ങളും, നടത്തുന്നവസരങ്ങളിൽ പലപ്പോഴും ദേഹരക്ഷക്ക് സൌകര്യപ്പെടുന്നതും വൈദ്യവൃത്തിക്ക് യോജിക്കുന്നതുമായ ചില ആചാരങ്ങളും സ്വീകരിക്കേണ്ടിവരുന്നതാണെന്നും, ആ പക്ഷത്തിൽ അതാതവസ്ഥകളിലും ദേശങ്ങളിലും ഇരിക്കുന്ന നമ്പൂതിരിമാർ ധർമ്മത്തിന്റെ യഥാർത്ഥമായ തത്വങ്ങൾക്കു വിരോധംകൂടാതെ നിലയിൽ അതതു ദേശാചാരങ്ങളേയും, അതതവസ്ഥകൾക്കനുസരിച്ച്

ള്ള ആചാരങ്ങളെയും അംഗീകരിക്കുന്നു കേവലം ഒരു വാദമെന്നും മാത്രം വിചാരിക്കുന്നില്ല.

8 ഉപസംഹാരം—നമ്പൂതിരിമാരുടെ സ്വധൎമ്മാനുഷ്ഠാനത്തെപ്പറ്റി ഞങ്ങൾക്കാലോചിപ്പാനുള്ളതെല്ലാം ഏതാണ്ട് അവസാനിച്ചിരിക്കുന്നു. എന്നാൽ ഈ ആലോചനയിൽ വന്നുകൂടുന്ന സംഗതികൾ ഇവിടെ ചുരുക്കത്തിൽ ഉപസംഹരിച്ചുകൊള്ളുന്നു. ധൎമ്മമെന്നത് നമ്മുടെ ശ്രുതിസ്മൃതി മുതലായ വൈദികഗ്രന്ഥങ്ങളിൽ വിഹിതമായ കൎമ്മങ്ങളും ആചാരങ്ങളും, നടത്തുകയും, നിഷിദ്ധമായതിനെ ത്യജിക്കുകയുമാകുന്നുവെന്നും പുരാതനമായ വൎണ്ണാശ്രമധൎമ്മങ്ങളാണ് ഇതിൽ മുഖ്യമായിട്ടുള്ളതെന്നും അതിൽ മറ്റുള്ള വൎണ്ണക്കാരെയോ ബ്രാഹ്മണൎക്ക് ആശ്രമജീവിതം വിട്ടുകളവാൻ പാടില്ലെന്നും, അവരുടെ സാത്വികവും ശമപ്രധാനവുമായ ധൎമ്മാചാരങ്ങൾ ലോകത്തിന്റെ നിലനില്പിന്ന് അത്യാവശ്യമാണെന്നും കേരളബ്രാഹ്മണരായ നമ്പൂതിരിമാർ ശ്രൌതങ്ങളായും, സ്മാൎത്തങ്ങളായും ഉള്ള ധൎമ്മാചാരങ്ങളിൽ വിടാതെ ശ്രദ്ധവെക്കേണ്ടതാണെന്നും ബാഹ്യപരിഷ്കാരപ്രധാനമായ പാശ്ചാത്യജീവിതത്തിന്റെ മാതൃകയെ അവർ സ്വീകരിക്കാതിരിക്കേണമെന്നും, ഈ മാതൃകയെ പ്രമാണമാക്കിക്കളയുന്നതായാൽ നമ്മുടെ തപസ്സിന്നും ധൎമ്മത്തിന്നും, ഹാനിവരുന്നതാകുമെന്നും, ധനസംബന്ധമായ ചില കാരണങ്ങളാൽ നമ്മുടെ ജീവിതമാൎഗ്ഗങ്ങൾക്കു കുറെ ബുദ്ധിമുട്ട് നേരിടുന്നുണ്ടെന്നും അതുനിമിത്തവും ധൎമ്മഹാനി വരുന്നുണ്ടെന്നും അതിനാൽ നമ്പൂതിരിമാരുടെ വൃത്തിസമ്പാദനത്തിന്നുള്ള മാൎഗ്ഗങ്ങൾകൂടി നാം ക്രമപ്പെടുത്തേണമെന്നും, തപസ്സിന്ന് വലിയ ഹാനിവരാതെ കൃഷിമുതലായ വൃത്തികൾ നടത്തുന്നതു നിഷിദ്ധമ

